ശ്രീരാമവർമ്മഗ്രന്ഥാവലി

# ജ്യോത്സ്നികാ

## വിഷവൈദ്യം

ശ്രീമലയാളഭാഷാപരിഷ്കരണക്കമ്മറ്റിയിൽനിന്ന്
[illegible]ങ്ങളുടെ ശ്ലോകങ്ങളോടും പ്രസ്താവനയോടും കൂടി
പ്രസിദ്ധപ്പെടുത്തുന്നതു.

കോപ്പി 500

Printed at
The Ramanuja Printing House Ltd., Trichur.

പകർപ്പവകാശം
കമ്മിററിക്കു മാത്രം

വില ൮ണ ക.

# പ്രസ്താവന.

ധൎമ്മാൎത്ഥസുഖരൂപങ്ങളായ ത്രിവൎഗ്ഗങ്ങളുടെ സിദ്ധി കൊണ്ടാണല്ലൊ മനുഷ്യൎക്കു ജന്മസാഫല്യമുണ്ടാകുന്നത്. ത്രിവൎഗ്ഗസിദ്ധിക്ക് ആയുസ്സും ആരോഗ്യവും അത്യാവശ്യമാണ്. ആയുരാരോഗ്യങ്ങളെ സാധിപ്പിക്കുകയാകുന്നു ആയുൎവ്വേദമെന്ന വൈദ്യശാസ്ത്രത്തിന്റെ പ്രയോജനം. അന്നപാനാദികളായ ആഹാരങ്ങളുടെയും, സ്നാനഭോജനനിദ്രാദികളായ വിഹാരങ്ങളുടെയും ദോഷങ്ങൾ നിമിത്തം വാതപിത്താദി ത്രിദോഷങ്ങൾ കോപിച്ചു നാനാരൂപങ്ങളായ രോഗങ്ങളുണ്ടാകുന്നു. രോഗങ്ങൾ ആശുകാരികളെന്നും, ചിരകാരികളെന്നും രണ്ടുപ്രകാരത്തിലുണ്ട്. അവയിൽ ആശുകാരികളായ ജ്വരാതിസാരാദികൾക്കും, ചിരകാരികളായ വാതവ്യാധ്യശ്മരീകുഷ്ഠാദികൾക്കും പ്രത്യേകം ലക്ഷണങ്ങളും ചികിത്സകളും വിധിക്കുന്നതുപോലെ അതിശീഘ്രകാരികളും ഉഗ്രതീക്ഷ്ണങ്ങളുമായ വിഷദോഷങ്ങൾക്കും വൈദ്യശാസ്ത്രങ്ങളിൽ ലക്ഷണങ്ങളും ചികിത്സകളും വിധിച്ചിട്ടുണ്ട്.

അഷ്ടാംഗഹൃദയത്തിൽ ൩൫-മുതൽ ൩൮-വരെ നാലദ്ധ്യായങ്ങളെക്കൊണ്ടു സ്ഥാവരജംഗമങ്ങളിൽനിന്നുണ്ടാകുന്ന സാമാന്യവിഷങ്ങൾക്കെല്ലാം ലക്ഷണങ്ങളും ചികിത്സകളും വിധിച്ചിട്ടുണ്ടെങ്കിലും ശാസ്ത്രനിപുണന്മാരായ വൈദ്യന്മാർപോലും അതുപ്രകാരം വിഷചികിത്സ ചെയ്തു പതിവില്ല.

വിന്ധ്യഹിമാലയാദി പർവ്വതസാനുക്കളിൽ അധിവസിച്ചിരുന്ന അതിപുരാതനന്മാരായ ആചാര്യന്മാർ അവരുടെ പരിതഃപ്രദേശങ്ങളിലെ സ്ഥാവരജംഗമങ്ങളിൽനിന്നു മനുഷ്യന്റെ ആയുരാരോഗ്യങ്ങൾക്ക് അനുകൂലങ്ങളും പ്രതികൂലങ്ങളുമായ ഗുണദോഷഭാഗങ്ങളെ കണ്ടുപിടിച്ചു ഗ്രാഹ്യങ്ങളായവയേയും, ത്യാജ്യങ്ങളായവയേയും നിർദ്ദേശിച്ചു ശാസ്ത്രനിർമ്മാണം ചെയ്തതുപോലെതന്നെ സഹ്യപർവ്വതത്തിന്റെ പടിഞ്ഞാറെച്ചരിവിലുള്ള കാടുകളിൽ കുടികൊണ്ടിരുന്ന പഴമയേറിയ ദ്രാവിഡന്മാരായ മലയാളികളും, അവരുടെ ചുറ്റും മുറ്റിത്തഴച്ചിരുന്ന ജന്തുക്കൾ, മരങ്ങൾ, വള്ളികൾ, ചെടികൾ മുതലായവയിൽനിന്നും തങ്ങൾക്കുണ്ടാകുന്ന ഇഷ്ടാനിഷ്ടഫലങ്ങളെ സൂക്ഷിച്ചറിഞ്ഞു പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളെ നിരൂപിക്കുകയും, നിർണ്ണയിക്കുകയും ചെയ്തിരുന്നുവെന്ന് ഊഹിപ്പാൻ ധാരാളം ലക്ഷ്യങ്ങളും, ലക്ഷണങ്ങളുമുണ്ട്. ഈ വക സംഗതികളെല്ലാം ഈ ചെറിയ പ്രസ്താവനയിൽ വിസ്തരിക്കുന്നതു് അസംഗതമാണല്ലോ.

എന്നാൽ അന്യദേശങ്ങളെ അപേക്ഷിച്ചു മലയാളത്തിൽ അസംഖ്യമായിക്കാണപ്പെടുന്ന സർപ്പാദിവിഷജന്തുക്കളുടെ ഉപദ്രവത്തെ തടുപ്പാനും, വിഷങ്ങളെ പരിഹരിപ്പാനും അത്യാവശ്യമായ വിഷചികിത്സയിൽ കുടുംബപാരമ്പര്യവഴിക്കും ശിഷ്യപരമ്പരാമാർഗ്ഗമായും ഉപദേശപാടവം സിദ്ധിച്ചിട്ടുള്ള യോഗ്യന്മാർ മലയാളികളിൽ ഇന്നും അനേകം പേരുണ്ട്. മധ്യകേരളത്തിൽ അടുത്ത കാലത്തു ജീവിച്ചിരുന്ന 'കാക്കര'നമ്പൂതിരിയുടെ ശിഷ്യന്മാരാണു കൊച്ചിയിൽ ഇപ്പൊഴും രാജ്യഭാരം ചെയ്യുന്ന മഹാരാജാവുതിരു

## പ്രസ്താവന

മനസ്സുകൊണ്ടും, അവിടത്തെ അനുജനും [illegible] തമ്പുരാനെന്ന പ്രസിദ്ധനായ ഇളയ [illegible] തമ്പുരാൻ തിരുമനസ്സുകൊണ്ടും. ആ സദസ്സിൽത്തന്നെ [illegible] ബന്ധുക്കളായ കൊച്ചുണ്ണിത്തമ്പുരാൻ [illegible] മെല്പറഞ്ഞ വീരകേരളത്തമ്പുരാൻ തിരുമനസ്സിലെ ശിഷ്യനും, വിഷവൈദ്യത്തിനായിട്ടുതന്നെ ദീക്ഷിച്ചിരിക്കുന്ന പരമകാരുണികനുമാണ്. ഇല്ലിവപ്പേരൂർനിന്ന് അല്പം തെക്കോട്ടുള്ള 'മാളികക്കൽ'കർത്താക്കന്മാർക്ക് വിഷവൈദ്യം കുടുംബപാരമ്പര്യമായിട്ടുള്ളതാണ്.

കൊടുങ്ങല്ലൂർ താലൂക്കിൽ പുല്ലൂറ്റുവില്ലേജിൽ 'മേനാട്ട്' കൊച്ചുണ്ണിമേനോൻ ആശാന്റെ ശിഷ്യന്മാരായിരുന്ന കഴിഞ്ഞുപോയ [illegible] നാരായണമാരാര്, രാമമാരാര്, പടിഞ്ഞാട്ടു കുഞ്ഞൻനായര് ഇവരെല്ലാവരും വിഷവൈദ്യവിഷയത്തിൽ മന്ത്രംകൊണ്ടും ഔഷധംകൊണ്ടും അപൂർവ്വങ്ങളായ അനേകം പ്രയോഗങ്ങൾ ചെയ്തു പ്രസിദ്ധി നേടിയവരായിരുന്നു.

ഇല്ലിവപ്പേരൂർ വടക്കുന്നാഥക്ഷേത്രത്തിലെ ശാന്തിക്കാരും ബ്രിട്ടീഷ്മലബാറിൽ കുറുമ്പ്രനാട്ടു താലൂക്കുകാരുമായ നമ്പൂരിമാരിൽ ചിലർ സുപ്രസിദ്ധന്മാരായ വിഷഹാരികളായിരുന്നു. അവരിലോ അവരുടെ ശിഷ്യന്മാരിലോ ഒരാളായിരുന്നു ജഗൽപ്രസിദ്ധനായ സാക്ഷാൽ 'കാരാട്ട്'നമ്പൂതിരി. 'ജ്യോത്സ്നികാ' എന്ന ഈ ഗ്രന്ഥം അദ്ദേഹത്തിന്റെ കൃതിയാണെന്നാണ് ഐതിഹ്യം. ഈ ഗ്രന്ഥത്തിൽ പതിനെട്ടാമത്തേതായ 'പാരമ്പര്യാധികാര'ത്തിൽനിന്നു

താഴെ ഉദ്ധരിക്കുന്ന ൩-മുതൽ ൧൧-വരെ ശ്ലോകങ്ങളെക്കൊണ്ടു ഗ്രന്ഥകർത്താവിന്റെ കാലവും ഗ്രന്ഥനാമവും ഒഴികെ വേറെ പല സംഗതികളും സിദ്ധിക്കുന്നുണ്ട്.

"തത്രകാശ്യപഗോത്രത്തിൽ സംഭവിച്ചുള്ളതന്മമ
ശ്രീഗിരീശപുരീശസ്യ സേവായാം തല്പരസ്സദൈവ
യസ്യ വാഗമൃതേനൈവ വിഷാവിഷ്ടാസ്സുഖീ ഭവേൽ
താദൃശസ്യ ഗുരോരാസീദാത്മജഃ സ്വാത്മസന്നിഭഃ
താവുഭൌ വാസുദേവാഖ്യൌ വാസുദേവശിവപ്രിയൌ
സ്വകർമ്മണാ ച തപസാ ദ്യോതമാനൌ ദ്വിജോത്തമൌ
കാശ്യപാന്വയവിഖ്യാത സമ്പ്രദായബലേന ച
വിഷസംഹരണേ ദക്ഷാ-വഭവതാം ഭൂസുരസത്തമൌ
താഭ്യാം ഗുരുഭ്യാമാജ്ഞപ്തഃ കൃപയാ വൈദ്യകർമ്മണി
വിശേഷാന്മാതുലേനാപി നിയുക്തോ ഹംസയോഗിനാ
തേഷാം കൃപാബലാദ്വാപ്ത വൈദ്യലേശേന നിർമ്മിതാ
'നാരായണേന' ഭാഷേയം ചികിത്സാ 'ജ്യോത്സ്നികാ'ഭിധാ"

ഈ ഗ്രന്ഥത്തിന് ഒരു ശാസ്ത്രഗ്രന്ഥത്തിന്റെ സാമാന്യലക്ഷണങ്ങളും തികച്ചുമുണ്ട്. മംഗളം, പ്രതിജ്ഞ, സാമാന്യപരിഭാഷ, വിഷയാനുക്രമണിക, ഇവയെല്ലാം പ്രഥമാധികാരത്തിൽ കഴിച്ചിട്ടു പിന്നെ ആ ക്രമമനുസരിച്ചുതന്നെ ഓരോ വിഷയത്തെയും ഓരോ അധികാരത്തിൽ സവിസ്തരം പ്രതിപാദിച്ചു ഗ്രന്ഥപൂർത്തി വരുത്തിയിരിക്കുന്നു. എല്ലാറ്റിലും ഒടുക്കത്തേതായ 'മന്ത്രാധികാരം' ഇവിടെ ചേർക്കുന്നില്ല. അതിനുള്ള കാരണമെന്തെന്ന് ആ അധികാരത്തിൽനിന്നു താഴെ ഉദ്ധരിക്കുന്ന ഭാഗംകൊണ്ടു സ്പഷ്ടമാകുന്നതാണ്.

"യദ്ദൃഷ്ട്യാ കേട്ടുകൊണ്ടു വശമാക്കിയ മന്ത്രവും
ഏകനായിപ്പഠിച്ചുള്ള മന്ത്രവും പുനരങ്ങിനെ
അന്യന്നു പറയും നേരം കേട്ട മന്ത്രമതും തഥാ
പത്രത്തിലെഴുതിക്കണ്ടു ഗ്രഹിച്ചീടിന മന്ത്രവും
ജപിച്ചീടുകിലത്യന്തം നാശമുണ്ടാം ധ്രുവമിഹ
തസ്മാൽ ഗുരുമുഖാൽ ലബ്ധം മന്ത്രം തു സുഖമിപ്പുതാം."

ഈ ഗ്രന്ഥം ഇതിനു മുമ്പിൽ അച്ചടിച്ചിട്ടില്ലെന്നു പറവാൻ തരമില്ല. അച്ചടിച്ച കാലവും, അച്ചുകൂടത്തിന്റെ പേരും കൂടാതെ അബദ്ധമയമായ ഒരു പഴയ പുസ്തകം കണ്ടിട്ടുണ്ട്. അതും വേറെ ചില കയ്യെഴുത്തുഗ്രന്ഥങ്ങളും കൂടി വായിച്ചു കഴിയുന്നതും പിഴ തീർത്താണ് ഇതു തയാറാക്കീട്ടുള്ളത്. വിശേഷിച്ച് ഇതിലുള്ള മരുന്നുകളുടെ പേരുകളെ അകാരാദിക്രമത്തിൽ ചേർത്ത്, അവയ്ക്കെല്ലാം മലയാളത്തിൽ നടപ്പുള്ള പേരുകളും ഇതിൽ കൊടുത്തിട്ടുണ്ട്.

ഈ വിഷയത്തിൽ, മഹാമഹിമശ്രീ കൊച്ചി വീരകേരളതമ്പുരാൻ തിരുമനസ്സിലെ ശിഷ്യനും, തൃശ്ശിവപേരൂർ വി. ജി. ഹൈസ്കൂൾ ഒന്നാം അസിസ്റ്റന്റുമാസ്റ്ററുമായ പി. രാമക്കുറുപ്പ് ബി. എ. എൽ. ടി. അവർകളും എന്നെ പല പ്രകാരത്തിൽ സഹായിച്ചിട്ടുള്ളതുകൊണ്ടു ഹൃദയപൂർവ്വം ഞാൻ അദ്ദേഹത്തിനു നന്ദിപറഞ്ഞുകൊള്ളുന്നു.

ഭാഷാപരിഷ്കരണക്കമ്മറ്റി ആപ്പീസ്,
തൃശ്ശിവപേരൂർ.
൨൦—൫—൧,൦൮൮.

പണ്ഡിതർ
കെ. ചാത്രമശാരമേനോൻ.

# ജ്യോത്സ്നികാ.

## വിഷവൈദ്യം

---

## അഭിവന്ദനാധികാരം.

---

ഹരിഃ ശ്രീഗണപതയേ നമഃ

അവിഘ്നമസ്തു.

---

### മംഗളം.



വന്ദേ വരദമാദ്യന്തമന്തരായോപശാന്തയേ
ഗണനാഥം ച ഗോവിന്ദം കുമാരകമലോത്ഭവൌ. ൧

മുടിയിൽ തിങ്കളും പാമ്പും മടിയിൽ ഗൌരിയും സദാ
കുടികൊണ്ടോരു ദേവൻതന്നടിയാം പങ്കജം ഭജേ. ൨

ഗത്വാ സപ്തമതന്ത്രിതസ്സുരവരം
ജിത്വാ സുധാം ബാഹുഭി-
ർഹൃത്വാ മാതരമേത്യ വിദ്രുതതരം
ദത്വാശു തസ്യൈ തതഃ
ഹൃത്വാ ദാസ്യമനേകകദ്രുതനയാൻ
ഹത്വാ മുഹുർമ്മാതരം
നത്വാ യസ്യ വിരാജതേ തമനിശം
വന്ദേ ഖഗാധീശ്വരം. ൩

യേന വിഷ്ണോർധ്വജം സാക്ഷാദ്രാജതേ പരമാത്മനഃ
തസ്മൈ നമോസ്തു സതതം ഗരുഡായ മഹാത്മനേ. ൪

# പ്രതിജ്ഞാ.

വിഷപീഡിതരായുള്ള നരാണാം ഹിതസിദ്ധയേ
തച്ചികിത്സാം പ്രവക്ഷ്യാമി പ്രസന്നാസ്തു സരസ്വതീ. ൧

---

ഇത്ഥമേവ ദ്വിജാതീനാം കേതഃ ശുദ്ധോദയാപരഃ
സ്വകർമ്മാദിരതഃ കുര്യാൽ ഗരപീഡിതരക്ഷണം. ൨
തഥാ ബഹുജനദ്രോഹം ചെയ്യുന്നോനും ബ്രഹ്മഘാതിനാം
സ്വധർമ്മാചാരമില്ലാതാഹീനാനാം ദ്വേഷതാമപി. ൩
ക്രൂരബുദ്ധീനശോകാർത്തചണ്ഡാനാം വ്യഗ്രചേതസാം
ഗതായുഷ്മാനമല്ലെന്നുമവിധേയന്മാരെയും. ൪
രാജകോപമതുള്ളോനും ഹീനോപകരണോന്നഥ
രാജവിദ്വേഷിണാം തന്നെപ്പരീക്ഷിക്കുന്നവന്നപി. ൫
ചികിത്സിപ്പാൻ തുടങ്ങൊല്ലാ വിപരീതമതാം ഫലം
സമ്യക്ചിന്ത്യ നിതരാമൊഴിഞ്ഞീടുക ബുദ്ധിമാൻ. ൬
ഇത്ഥം ദ്വിജമഹീപാലബന്ധുപാന്ഥവിപശ്ചിതാം
രക്ഷണാദ്യത്നതഃ കുര്യാൽ ഗവാം ചാപി മഹീയസാം. ൭
ജ്ഞാനയാഗാദികർമ്മങ്ങൾ പലതും ചെയ്കിലും തഥാ
വിഷാർത്തരക്ഷണത്തോടു സമമല്ലെന്നു കേൾപ്പിതു്. ൮
തസ്മാദാദരിതാം ചേതി മനുഷ്യാണാം വിശേഷതഃ
അവിഘ്നമസ്തു വിഖ്യാതകീർത്തിശ്ച ഭുവനേഷ്വിഹ. ൯
സ്ഥാവരം ജംഗമം ചേതി വിഷം രണ്ടുപ്രകാരമാം
സ്ഥാവരം ലതവൃക്ഷാദിസംഭവം വിഷമുച്യതേ. ൧൦
ജംഗമം സർപ്പകീടാഖുലൂതാദിജനിതം വിദുഃ
വിഷമുള്ളോരു ജന്തുക്കൾ പലതുണ്ടിഹ ഭൂമിയിൽ. ൧൧
പാമ്പും വൃശ്ചികനും തേളും ചിലന്തി കീരി പല്ലിയും
മണ്ഡൂകമർക്കടശ്വാക്കൾ വിശ്വകദ്രുക്കളും പുനഃ. ൧൨

നഖദന്തങ്ങളാ ഗൌളി കൃകലാസം കടന്നലും
അട്ട തേരട്ടയും തൊട്ടാലൊട്ടി വെട്ടാളിയൻ തഥാ. ൧൮
മറ്റും പലതുമുണ്ടേവം വിഷമുള്ളതു ജന്തവേ [ര:. ൧൯
തേഷാം ചിഹ്നം ചികിത്സാം ച ജ്ഞാത്വാ കുർയ്യാൽ ഭിഷഗ്വ
അതിൽ പ്രധാനം പാമ്പിന്റെ വിഷത്തിന്നുള്ളകാരണ-
മമ്പിനാലതിന്നുള്ളോരു ലക്ഷണങ്ങൾ ചികിത്സയും. [ഞാൻ
ചൊല്ലുന്ന പിഴയെന്നാലും ക്ഷമിച്ചീടുവർ സൂരികൾ
കുറ്റം മറ്റുള്ളവൻ ചൊന്നാലെന്തു ചേതം നമുക്കിഹ.

---

# വിഷയാനുക്രമണിക.

---

ആദൌ ശാസ്ത്രവിഭാഗം ച ദൂതചേഷ്ടകളും തഥാ
നിന്നു ചൊന്നോരു ദേശത്തിൻഭേദവും വചനങ്ങളും. ൧.൧
വർജ്യങ്ങളായ താരങ്ങൾ തിഥിവാരങ്ങളും തഥാ
ദുഷ്ടയോഗങ്ങൾ ദോഷാണാം ബലാബലവിശേഷവും. ൧.൨
ഉപശ്രുതിയതിൽ പിന്നെ ശുഭാശുഭഫലങ്ങളും
നല്ലതല്ലാത്ത ശകുനം തഥാ കല്യാണമായതും. ൧.൩
കാലഭേദമതും പിന്നെ നിന്ദ്യമായ പ്രദേശവും
മർമ്മസ്ഥാനമതും തഥാ ദന്തക്ഷതവിശേഷവും. ൧.൪
തേഷാം ഗന്ധാ വിഷാണാം ച വേഗവും വർണ്ണഭേദവും
ധാതുക്കളിൽ വിഷം ചെന്നാലുണ്ടാകുന്ന വികാരവും. ൧.൫
മൃതി വന്നിട്ടുമെന്നുള്ളതറിയേണ്ടും പ്രകാരവും
മൃത്യു വന്നോരു ദേഹത്തിന്നുള്ള ലക്ഷണവും തഥാ. ൧.൬
സിദ്ധൌഷധങ്ങളും നസ്യപാനലേപാഞ്ജനാദിനാം
ക്രമവും ധാര ചെയ്യേണ്ടും പ്രകാരങ്ങളുമങ്ങിനെ. ൧.൭

പഥ്യാശനത്തിൻവസ്തുക്കളെ പഥ്യാശനവസ്തുവും
ആജ്യതൈലാദിപാകത്തിന്നൌഷധങ്ങൾ ക്രമങ്ങളും. ൨൮
സേകാദ്യുപാദികർമ്മാണി രക്തം നീക്കും പ്രകാരവും
ഔഷധങ്ങൾ ചതച്ചിട്ടു ധൂപിക്കേണ്ടും പ്രകാരവും. ൨൯
സർപ്പോല്പത്തിയും തേഷാം ഭേദലക്ഷണവും പുനഃ
വസിച്ചീടുന്ന ദേശം ച സഞ്ചരിക്കുന്ന കാലവും. ൩൦
ഭക്ഷണദ്രവ്യവും, പിന്നെ വീക്ഷണാദിവിശേഷവും
ഗമനത്തിങ്കലുള്ളോരു ഭേദവും വർണ്ണഭേദവും. 31
തത്ര തത്ര പറഞ്ഞീടുന്നുണ്ടു മററുള്ളതും പുനഃ
അറിഞ്ഞതെല്ലാം ചൊല്ലുന്നേനസ്മൽശ്രീഗുരവേ നമഃ. 32

ഇതി ജ്യോത്സ്നികാനാമവിഷചികിത്സായാം
ഗ്രന്ഥഗണേശാദ്യഭിവന്ദനാധികാരഃ.

---

# ദൂതലക്ഷണാധികാരം.

---

ഉഷസ്യുത്ഥായ സ്വസ്ഥാത്മാ പ്രാണായാമപരായണഃ
വിചിന്തയേൽ സ്വമാത്മാനം ചേതസാനന്യഗാമിനാ. ൧
ബാഹ്യാദികം ച കർത്തവ്യം തത്തൽ സർവ്വം പുനഃ ക്രമാൽ
സ്വാചാര്യവാക്യനിഷ്ഠാത്മാ കുർയ്യാൽക്ഷേമപ്രതിക്രിയാം.
ആയില്യം ചിത്രയും കേട്ടതൊട്ടു മൂന്നു നാളിഹ
നാലുനാളാദിയിൽ പിന്നെ തിരുവാതിരഭരണിയും. ൩
പൂരുരുട്ടാതിയും പററാ ഫണിമംശേ വിശേഷതഃ
ചതുർത്ഥ്യഷ്ടമിയും വാവും നവമീ പതിനാലുമപി. ൪
പഞ്ചമീ ച തഥാ കഷ്ടം കൃഷ്ണപക്ഷേ വിശേഷതഃ
വാരങ്ങളുമിയും ചൊല്ലാം കഷ്ടമദ്ധ്യമഭേദവും. ൫

മന്ദാരവാരം കഷ്ടം ച സൂര്യവാരം ച മദ്ധ്യമം
പരിവേഷോപരാഗൌ ച വർജ്ജ്യൌ സോമാർക്കയോരപി.
വിഷ്ടിയും ജന്മനക്ഷത്രം മൂന്നാളും കഷ്ടമെത്രയും
അഞ്ചാം നാളുമിതേഴാംനാളിവയും ശുഭമല്ലിഹ. ൭
പ്രദോഷേ സംക്രമേ ചൈവ സന്ധ്യാസ്വപി വിശേഷതഃ
അഷ്ടമേ ച തഥൈവ ചന്ദ്രൻ നില്ക്കുന്ന നേരവും. ൮
കുജമന്ദാഹിഗുളികത്രികോണം ദൃഷ്ടിയും തഥാ
തേഷാമുദയവും പററാ സപ്തമംശേ ന്യൂനമിഹ. ൯
ശുഭഗ്രഹാണാം ദൃഷ്ട്യാദി ചേർച്ചീടുകിലുത്തമം
ചന്ദ്രദൃഷ്ട്യുദയം രണ്ടും വിശേഷിച്ചും ശുഭപ്രദം. ൧൦
ഓരോ നാളിന്നു നന്നാലുനാഴികാ വിഷമുണ്ടതും
നന്നല്ലെന്നു ധരിക്കേണം വിഷമംശേ മൃതിപ്രദം. ൧൧
സൂര്യവാരേ മകം വന്നാൽ സോമവാരേ വിശാഖവും
കുജവാരേ തഥാ ചാർദ്രാ ബുധവാരേ ച മൂലവും. ൧൨
ഗുരുവാരേ ച ചതയം ശുക്രവാരേ ച രോഹിണീ
മന്ദവാരത്തിലുത്രാടം കൂടിയാൽ മൃത്യുയോഗമാം. ൧൩
പന്തിരണ്ടും പതിനൊന്നുമഞ്ചും രണ്ടുമൊരാറപി
എട്ടുമൊമ്പതുമിസ്സംഖ്യ വന്ന പക്കം പുനഃ ക്രമാൽ. ൧൪
സൂര്യാദിവാരം തന്നോടങ്ങൊന്നിച്ചാൽ ദഗ്ദ്ധയോഗമാം
മൃത്യുദഗ്ദ്ധാദിയോഗങ്ങൾ കഷ്ടം മൃത്യുപ്രദങ്ങൾ പോൽ. ൧൫
അർക്കൻ നില്ക്കുന്ന നാൾ കഷ്ടമൊമ്പതാം നാളുമങ്ങിനെ
പതിനാലാമതാം നാളും കഷ്ടം കീഴേതുമങ്ങിനെ. ൧൬
തൃക്കേട്ട ചോതിയും ചിത്ര ഭരണ്യാശ്ലേഷകൃത്തികാ
പൂരത്രയം ച ചതയമിന്നാളൊന്നും വർജ്യം പുനഃ ൧൭

അഗ്ന്യസൂര്യാർക്കപുത്രാണാമൊരു വാരമെങ്ങും വരും
ദ്വാദശീ ഷഷ്ഠിയും ത്രയശ്ചതുർത്ഥീ ച നവമ്യപി. ൧൯
ഇച്ചൊന്ന നാലു പക്കത്തിലൊരു പക്കമെങ്ങും വരും
മൂന്നും കൂടി വരുന്നാകിൽ വിഷപ്പെട്ടാൽ മരിച്ചുപോം. ൨൦
വെളുത്ത വസ്ത്രം പുഷ്പങ്ങൾ ധരിച്ചോൻ നിർമ്മലൻ തഥാ
വാക്കിന്നിടച്ചിൽക്കൂടാതെ ചൊല്ലുന്നോനും പ്രസന്നനും. ൨൧
വർണ്ണലിംഗങ്ങളൊന്നായി വരുന്നോനും സമർത്ഥനും
ദൂതരായി വരുന്നാകിൽ ശുഭമെക്കാര്യമെത്രയും. ൨൨
മൌഞ്ജം വിട്ടു വരുന്നോനും ദീനനും ശസ്ത്രപാണിയും
ഛിന്നരക്തങ്ങളെല്ലാം വസ്ത്രകുസുമാദി ധരിച്ചവൻ. ൨൩
യഷ്ടിപാശാദികൾ കയ്യിൽ ധരിച്ചോനെണ്ണ തേച്ചവൻ
ദുർന്നഗൽഗദവാക്യങ്ങൾ ചൊല്ലുന്നോനും തഥൈവ ച.
കാൽകരങ്ങൾ പിണച്ചോനും കരയുന്നവനും പുനഃ
ശുഷ്കകാഷ്ഠാശ്രിതന്മാരുമാർദ്രവസ്ത്രമുടുത്തവൻ. ൨൪
വസ്ത്രം ചുമലിലിട്ടോനും കേശപാശമഴിച്ചവൻ
നഖസ്തനാക്ഷിഗുഹ്യാദി മർദ്ദിക്കുന്നവനേകനും. ൨൫
അംഗവൈകല്യമുള്ളോനും കാണിയും മുണ്ഡിതൻ തഥാ
ദൂതന്മാരിവരായീടിലശുഭം തന്നെ കേവലം. ൨൬
വനേ ശൂന്യാലയേ വാപി ശ്മശാനേ ജലസന്നിധൌ
ഛന്നദേശേ തഥാപൃച്ഛേതാ യദി മൃത്യുർഭവിഷ്യതി. ൨൭
പിതൃകാര്യേ ച യാത്രായാം വിവാദേ ക്ഷൗരകർമ്മണി
സ്നാനാശനേ ച നിദ്രായാമശുദ്ധൗ സമയേ തഥാ. ൨൮
ബുദ്ധിക്കണർച്ചയില്ലാതെ വസിച്ചീടുന്ന നേരവും
വന്നു ചൊല്ലീടുകിൽ പാരം കഷ്ടം കാര്യമതെത്രയും. ൨൯

കിഴക്കാദിയതായുള്ള നാലുദിക്കിങ്കലൊന്നിലോ
ദൂതൻ നിന്നു പറഞ്ഞീടിൽ നല്ല സർപ്പം കടിച്ചതു്. ൩൦
തഥാ കോണേഷു നിന്നിട്ടു ചൊന്നാൽ ഘോണസമാഹ്വയം
അവററിൻ മദ്ധ്യഭാഗത്തുംനിന്നീടിൽ പാമ്പു രാജിലം. ൩൧
അതിലും സൂക്ഷ്മമായുള്ളോരന്തരത്തിങ്കൽ നില്ക്കിലോ
എലിതേളാദിയായുള്ള ജന്തുവാൽ കടിപെട്ടതു്. ൩൨

വായുകോണേ ചതുഷ്പാത്തങ്ങെന്നും ചൊല്ലീട്ടുമുണ്ടിഹ
മുമ്പിൽ നിന്നു പറഞ്ഞീടിൽ സർപ്പം ബ്രാഹ്മണവംശമാം.
ദക്ഷിണേ രാജസർപ്പം താൻ പൃഷ്ഠഭാഗേ ച വൈശ്യനാം
സവ്യഭാഗത്തു നിന്നീടിൽ ശൂദ്രസർപ്പം കടിച്ചതു്. ൩൩
ദക്ഷിണാംഘ്രിയുറച്ചിട്ടു നിന്നു ചൊന്നാൽ പുമാനഹി
രണ്ടുകാലുമുറച്ചിട്ടു നിന്നാൽ പാമ്പു നപുംസകം. ൩൪
തഥാ കല്പിക്ക പെണ്ണെന്നും വാമഭാഗമുറച്ചിടിൽ
ശ്വാസംകൊണ്ടുമതിവണ്ണം കണ്ടുകൊൾവൂ യഥാവലേ.

ശ്വാസംമേല്പോട്ടു കൊള്ളുമ്പോൾ ചൊന്നാൽ ജീവിക്കുമ
വിപരീതമതായീടിൽ ഫലവും വിപരീതമാം. [വൻ
ശ്വാസം നില്ക്കുന്ന ഭാഗത്തിന്നന്യഭാഗേ കടിച്ചതു്
ദൂതൻ തൊട്ടോരഭാഗത്തങ്ങെന്നും കല്പിക്കണം തഥാ. ൩൮
കർക്കടാദ്യാറുമാസത്തിൽ പൂർവ്വപക്ഷത്തിലൊക്കെയും
വലത്തേഭാഗമാം ദംശം പുരുഷന്മാർക്കതൊക്കെയും. ൩൯

കൃഷ്ണപക്ഷേ കടിച്ചീടിലിടത്തേഭാഗമാഹ്വയം
ഭാഗം മറിച്ചു കാണേണം മകരാദ്യാറുമാസവും. ൪൦
വ്യത്യാസമായികല്പിപ്പൂ ഭാഗം നാരീജനത്തിനു്
മുമ്പിൽ വച്ചു പുറത്തെന്നും കല്പിക്കാം കടി കൊണ്ടതു്. ൪൧

ശ്വാസം ദൂതനമങ്ങിടത്തു വരുകിൽ
    ചിന്തിച്ചു് കാകോളമ-
ങ്ങില്ലെന്നുള്ളത്തു ചൊൽക മുമ്പിലുടനേ
    ദഷ്ടന്റെ പേർ ചൊല്ലിലും
പാമ്പിൻ പേരുരചെയ്കിലുണ്ടു വിഷവും
    തീൎത്തിടലാമഞ്ജസാ
ദക്ഷ താനവിടന്നു പോകിലധികം
    മോഹിച്ചു നഞ്ചേററവൻ. ൪൨

ദൂതൻ മായതന്നാം വലത്തു വരുകിൽ
    സ്വല്പം വിഷം, തീൎക്കലാ-
മാദൌ ദഷ്ടകനാമധേയമതിനെ-
    ച്ചൊന്നാലുമവ്വണ്ണമേ
ഇത്ഥം ചൊല്ലിയിടത്തു പോകിലവിട-
    ന്നന്യൻ വിഷം നീക്കിനാൻ
പാമ്പിൻ പേരുരചെയ്കിലുണ്ടു മരണം
    താനെന്നുമോൎത്തിടണം. ൪൩

ദീനം ചൊന്നവനും തനിക്കു ശരവും
    വേറിട്ടു നിന്നീടുകിൽ
ചൊല്ലാമാതുരനാശു തന്നെ മരണം
    വന്നീടുമെന്നുള്ളതും
ഒന്നിച്ചത്ര വസിച്ചിതെങ്കിലവന-
    ങ്ങായുസ്സുമാരോഗ്യവും
വൎദ്ധിച്ചീടുമതോൎത്തു കാണ്ക വിഷവും
    വേഗേന നീക്കീടലാം. ൪൪

മുമ്പിൽച്ചൊല്ലിയൊരക്ഷരങ്ങളഖിലം
    മൂന്നിൽ കിഴിച്ചിട്ടുടൻ
ശേഷിച്ചൊന്നു വരുന്നതാകിലധികം
    വേഗേന നീക്കാം വിഷം
രണ്ടായീടുകിലേററമുണ്ടു വിഷവും
    തീൎക്കാം പണിപ്പെട്ടതും
മൂന്നാകിൽ ഫലമില്ലവന്റെ ജനനി-
    കണ്ണാലൂറും കണ്ണുനീർ. ൪൪
എട്ടിൽക്കണ്ടു കിഴിക്ക ചൊന്ന വചനം
    മുമ്പേതു മുന്നക്കണ-
ക്കന്നാലുള്ള ഫലങ്ങളും ലിപികളിൽ
    ചൊല്ലാം ക്രമത്താൽ പുനഃ
മൂർഖൻ മണ്ഡലി രാഢ് വിയന്തിരകുലം
    ചാവുകാം കീടങ്ങളും
ഒന്നും നിർവ്വിഷമേവമെട്ടു ഫലവും
    ചിന്തിച്ചുകൊൾവൂ ഭിഷക്. ൪൫
പല്ലൊന്നു പാൎത്തു പറകിൽ 'ക'കാരം
വാക്യാദി 'കി'യാകിലതിന്നു രണ്ടും
മൂന്നും, തുറച്ചു പറകിൽ 'കു'കാരം
'കേ'യെന്നതിന്നഥ നാലു പല്ലും. ൪൬
ശേഷിച്ചവൎണ്ണങ്ങളുമിപ്രകാരം
നിനച്ചുകൊൾവൂ വചനാദിയിങ്കൽ
ദീൎഘങ്ങളോടു പറയുന്നതെങ്കിൽ
രണ്ടാമതും കിഞ്ചന പാൎത്തുവെന്നും. ൪൭
മരുൽകൃശാനു ധരണീജലങ്ങൾ
വൎഗ്ഗേഷു നന്നാലുമനക്ഷരങ്ങൾ

നപുംസകം പഞ്ചമമായ വൎണ്ണം
സ്വരങ്ങൾ ഭൂമ്യംബുമയങ്ങൾ തഥാൽ. ൪൯

വൎഗ്ഗങ്ങളെല്ലാമിഹ ഭേദമല്ലോ
സ്വരങ്ങൾ ജീവങ്ങളുമെന്നു കേൾപ്പൂ
തസ്മാൽ സ്വരത്തോടഥ കൂടിയുള്ള
വൎണ്ണങ്ങൾ വാക്യാദിയതിൽ ഗുണങ്ങൾ. ൫൦

ജലാക്ഷരങ്ങൾ വചനേ ശുഭങ്ങൾ
ധരാക്ഷരം മദ്ധ്യമപക്ഷമല്ലോ
നന്നല്ല വൎണ്ണം മരുദഗ്നിമാരെ-
ത്ത്യന്തകഷ്ടങ്ങൾ നപുംസകങ്ങൾ ൫൧

ഉദ്യാനദേശേ ജലസന്നിധൌ ച
ശൂന്യാലയേ വൃക്ഷകോടരേ ച
ചതുഷ്പഥേ ദേവഗൃഹേ ശ്മശാനേ
വല്മീകദേശേ ഗഹനേ സഭായാം. ൫൨

ഉദുംബരാശ്വത്ഥവടാക്ഷമൂലേ
ദീപേ ഗിരൌ ചൈത്യതലേ പ്രപായാം
ഗ്രാമാവസാനേ ചത്വരവൎത്മസന്ധൌ
തഥാ തൃണൌഘേഽപി ച ജീൎണ്ണകൂപേ. ൫൩

പ്രാകാരദേശേഽപ്യഥ ജംബുമൂലേ
തഥാ ച വേണൌ ഖലു വേത്രകുഞ്ജേ
രഥ്യാവസാനേ നനു ശിഗ്രുമൂലേ
സമ്പൂൎണ്ണദോഷാ യദി ഭൂമിമേതി ൫൪

മൂൎദ്ധാ ലലാടം കവിൾനാസികേ ച
ശ്രോത്രദ്വയം നേത്രയുഗം കപോലം

കണ്ഠം കരപാദതലം കപാലം
ഹൃത്പാർശ്വദേശം ഭുജമസ്തകേ ച. ൰൫
കക്ഷാദ്വയം കക്ഷ്യപി നാഭിദേശം
ഗുഹ്യം മുഴങ്കാൽ പദഗുൽഫയുഗ്മം
എന്നിങ്ങിനെ ചൊല്ലിയ മർമ്മദേശേ
വിഷം പതിഞ്ഞാൽ വിഷമം ശമിപ്പാൻ. ൰൬
പുറപ്പെട്ടന്നേരമടിച്ചു പാററാൻ
തുനിഞ്ഞതാകിൽ ഗുണമില്ല ചൊന്നാൽ
‘ശമിക്കു’മെന്നും ‘ശമിയാക്കു’മെന്നും
വിളിച്ചു ചൊല്ലീടിലുമപ്രകാരം. ൰൭
വധിച്ചുവെന്നുള്ള വചസ്സു കേൾപ്പൂ
തഥാ ശപിക്കും രവവും ശ്രവിപ്പൂ
ക്ഷുതം ശ്രവിപ്പൂ കലഹം ശ്രവിപ്പൂ
നിനച്ചതെല്ലാം ശമിയാതിരിപ്പൂ. ൰൮
മുറിച്ചു പോയീ വഴി പൂച്ചയെങ്കിൽ
കുറിച്ചുയല്പൂ തുനിയൊല്ല പോവാൻ
നിറച്ചു കുംഭം പൊടിയാകിലും താ-
നറച്ചു വേണം പറയാം വിശേഷാൽ. ൰൯
വഴിക്കു പാമ്പെകണ്ണികണ്ടു ചൊന്നാൽ
ഒഴിച്ചുകൂടാ വിഷമേൽക്ക വേണം
‘കഴിച്ചു കളഞ്ഞ’ന്നു പറഞ്ഞുകൊണ്ടാൽ
പിഴയ്ക്കയില്ലാ കളവല്ല ചൊല്ലാം. ൨൰
കല്യാണവാക്യം ഗജാശ്വനാദം
ഗീതം ച ശംഖധ്വനി വാദ്യഘോഷം
ചകോരകേകീപികകാകരവാ-
ധാനങ്ങളത്യന്തഗുണം പ്രയാണേ. ൨൧

വെണ്ണീറെണ്ണ തിലം കപാലമഹിഷൌ
കാഷ്ഠങ്ങളെല്ലോട്ടക്കലം
കാൎപ്പാസം കപിയുപ്പു ശില്പിജടിലൌ
മാംസാസ്ഥി ഗോമായുവും
അത്യൎത്ഥം മലിനാംബരൻ മഴ പിതൃ-
പ്രീതിക്കു വേണ്ടുന്നതും
മാജ്ഞ് താമനതിരിട്ടു കാഞ്ഞിലപ്പുരം
വിപ്രം തഥാ ഛാൎദ്ദ്യം. ൩൨

കന്യാരാജഗജാംബുരാഗാകരം ഫലവും
വേശ്യാപി വിപ്രദ്വയം
ക്ഷീരം രൂപ്യസുവൎണ്ണശംഖദധിമ-
ദ്ധ്യാജ്യധ്വജം ഭേരിയും
മത്സ്യം തണ്ഡുലവും വെളുത്ത കുസുമം
കത്തുന്ന തീ ബാലനും
നേരേ താൻ ശകുനങ്ങളും പോന്നുവരികിൽ
സൌഖ്യം പ്രയാണേ ഫലം. ൩൩

ഇതി ജ്യോത്സ്നികാചികിത്സായാം
ദൂതലക്ഷണാധികാരഃ.

## ലക്ഷണം.

തരിപ്പും വീക്കവും ചൂടും ചൊറിച്ചിൽ കനവും വ്രണേ
ഉണ്ടെങ്കിൽ വിഷമുള്ളൊന്നതില്ലയെങ്കിൽ വിഷം നഹി. ൧

രാത്രിയിങ്കലുമീവണ്ണം കണ്ടുകൊൾവൂ ബലങ്ങളെ
സങ്കരന്നു സദാകാലം ബലമുണ്ടു വിഷത്തിന്. ൧൫
ഏററം വേഗേന വ്യാപിക്കും രൂക്ഷമായും വരും തഥാ
വാതകോപമതുണ്ടാകും നല്ലപാമ്പിൻ വിഷത്തിന് ൧൬
ഉഷ്ണിച്ചു പിത്തകോപത്തോടേററം വീക്കവുമങ്ങിനെ
സങ്കടം പലതുണ്ടാകും മണ്ഡലീനാം വിഷത്തിന്. ൧൭
ദേഹശീതവുമത്യർത്ഥം കഫത്തിന്റെ വികാരവും
രാജിലത്തിൻ വിഷത്തിന്നു പാരം ദാരുണമായ്വരും. ൧൮
എല്ലാദോഷവുമൊന്നിച്ചു സന്നിപാതപ്രകോപവും
കൂടെയുണ്ടായ്വരും പിന്നെസ്സങ്കരന്റെ വിഷത്തിന്. ൧൯
ദൃഷ്ടിയും മുഖവും വാക്കും ദേഹത്തിന്റെ തളർച്ചയും
മററും പല വികാരങ്ങളെല്ലാം സൂക്ഷിച്ചു കൊള്ളണം. ൨൦
വിഷങ്ങൾക്കൊക്കെയും പാരം ഗതിഭേദമതോർക്കണം
പുളി തൊട്ടാത പാലിന്റെ വികാരങ്ങൾ കണക്കെയാം.
കടിപെട്ട പ്രദേശത്തു നില്ക്കും മാത്രാശതം വിഷം
അവിടന്നുടനെ പിന്നെ വായുവോടു കലർന്നു്. ൨൧
നെററിമേൽ ചെന്നു വ്യാപിക്കും പിന്നെ കണ്ണിൽ പരന്നിടും
അവിടന്നു മുഖത്തെല്ലാം പരക്കും പിന്നെ നാഡിയിൽ. ൨൨
എല്ലാം കടന്നു വ്യാപിച്ചിട്ടവിടന്നു പുനഃ ക്രമാൽ
ധാതുക്കളിൽ കടന്നീടും പാനീയേ തൈലബിന്ദുവൽ. ൨൩
ഒരു ധാതുവതിങ്കന്നങ്ങന്യധാതുവതിൽ ക്രമാൽ
കടന്നു ചെല്ലുന്നതിന്നു ചൊല്ലുന്നു 'വേഗ'മെന്നിഹ. ൨൪
ചർമ്മ രക്തം തഥാ മാംസം മേദസ്സും പുനരസ്ഥിയും
മജ്ജ ശുക്ലവുമീവണ്ണമേഴുധാതുക്കളും ക്രമാൽ. ൨൫

അന്തരാന്തരമായിട്ടു വസിക്കും സൎപ്പദേഹിനാം
ഓരോ വികാരഭേദങ്ങൾ വിഷംകൊണ്ടിവയേഴിനും. ൨൧

ഉണ്ടാവതും ലക്ഷണംകൊണ്ടു നോക്കിക്കണ്ടവയൊക്കയും
ഇന്നധാതുവിലുൾപ്പുക്ക വിഷമെന്നറിവൂ ഭിഷക്. ൨൨

വിഷം ചൎമ്മത്തിൽ നിൽക്കുമ്പോളുണ്ടാകും രോമഹൎഷണം
രക്തത്തിങ്കലതായീടിൽ വിയൎക്കും ദേഹമേററവും. ൨൩

നിറപ്പകൎച്ചയും ക്രൂരം കാണാം മാംസത്തിലെത്തുകിൽ.
മേദസ്സിങ്കൽ കടക്കുമ്പോൾ ഛൎദ്ദിയും വിറയും വരും. ൨൪

അസ്ഥിയിൽ കണ്ണു കാണാതാം കഴുത്തും കുഴയും പുനഃ
എക്കിട്ടം ദീൎഘനിശ്വാസം രണ്ടും മജ്ജയിലെത്തുകിൽ. ( )

മോഹവും മൃതിയും ശുക്ലേ വിഷം ചെന്നാൽ വരും ദ്രുതം
കടികൊണ്ടപ്പൊഴേ തന്നെ മോഹിച്ചു മൃതനാകിലോ. ( )

ഉള്ളടങ്ങിയിരിപ്പുണ്ടു ജീവനെന്നുപദേശമാം
കൂടക്കൂടെ വിയൎത്തീടും ജാഡ്യവും കമ്പവും വരും. ൨൭

തളരും സന്ധികൾ പിന്നെ വരണ്ടീടും മുഖം ഗളം
ദീൎഘനിശ്വാസവും കാണാം വിറയ്ക്കും ദേഹമേററവും. ൨൮

നെഞ്ചു നൊന്തു കനത്തീടും വിഭ്രമം ചിത്തനേത്രയോഃ
ഛൎദ്ദിക്കും കഫപിത്തങ്ങൾ നീലിക്കും നഖദന്തവും ൨൯

ജിഹ്വാധരങ്ങളും പാരം കറുക്കും കഫവും വരും
പറയും മൂക്കിലൂടെ കടന്നു ചുവന്നിടും. ൩൦

പുണ്ണു ചുവന്നു നീലിച്ചു വട്ടമായ് വീങ്ങുമേററവും
ഹസ്തപാദതലേ കണ്ഠേ ചെവിക്കീഴിലുമങ്ങിനെ. ൩൧

വെണ്ണീറിട്ടു തിരുമ്മീടിൽ കാണാം ദന്തക്ഷതങ്ങളെ
നാനാവികൃതികൾ മററും കൂടക്കൂടെ വരും ദ്രുതം. ൩൨

ഇവണ്ണമെല്ലാം കാണുമ്പോൾ സമീപിച്ച വിനാശവും
മലമൂത്രമൊഴിഞ്ഞതഃപ്പുറം ജീവൻ കാണാതിരിക്കിലൊരുവൻ
യത്നങ്ങൾ വേണ്ടാ പിറ്റെന്നാളും മരണം തന്നെ നിശ്ചയം
മുററി കീറീടുകിൽ ചോര കാണാതെ താനിരിക്കിലും. ൪൦
ചുരുങ്ങി കൃഷ്ണമായിട്ടു കാണിലും നീരുകൊണ്ടുടൻ
നനച്ചാലവിടെ രോമം പററിത്തന്നെയിരിക്കിലും. ൪൧
വെള്ളത്തിലിട്ടാൽ താഴാതെ പൊങ്ങി നീർമേലിരിക്കിലും
കോലെടുത്തു തൊടച്ചൊന്നു കൊട്ടിയാൽ പിണമായ്ക്കിലും.
ഇമനേത്രങ്ങളും വായും വികസിച്ചിട്ടിരിക്കിലും
ദൃഷ്ടിതന്മണികൾ രണ്ടും നട്ടു നേരെയിരിക്കിലും. ൪൨
ഒച്ചകന്നുള്ളിൽനിന്നാശു വിട്ടു ജീവനതോർക്കണം.

ഇത്ഥം ചൊല്ലിയ ലക്ഷണങ്ങളഖിലം
ചിന്തിച്ചു കണ്ടിട്ടുടൻ
തീർക്കാം ക്ഷേപമതെന്നു കാണുകിലവനെ
രക്ഷിക്ക മന്ത്രൗഷധൈഃ
സാധിക്കാത്തതിനാശു ചെന്നു നിതരാം
യത്നങ്ങൾ ചെയ്തീടൊലാ
രോഷിച്ചീടുവർ തന്നെയങ്ങനെദിനം
മററില്ലതൊന്നേ ഫലം. ൪൪

ഇതി ജ്യോത്സ്നികാചികിത്സായാം
ലക്ഷണാധികാരഃ.

# ചികിത്സാരംഭം.

ശ്രീഗുരോശ്ചരണാംഭോജം പ്രണമ്യ വിധിവൽ സുധീഃ
കൃത്വാഥ തന്ത്രവാനന്ത്രം വക്ഷ്യലക്ഷം ജപേൽ ക്രമാൽ. ൧
ദിവ്യൗഷധാനി സംഭാവ്യ നിശ്ചലാത്മാ ഹ്യകുണ്ഠിതഃ
വിഷപ്രതിക്രിയാം കുര്യാൽ സ ച മന്ത്രൗഷധാദിഭിഃ ൨
വിഷം നശിക്കും മന്ത്രംകൊണ്ടൊട്ടങ്ങും ഭൂതങ്ങളും
ഭൂതഗ്രഹാദിപീഡയാ ച മററുള്ളോപദ്രവങ്ങളും. ൩
അപമൃത്യുജരാവ്യാധി ദുഷ്ടരോഗാദിയൊക്കെയും
ശമിച്ചു പോകും വേഗേന സുഖാരോഗ്യാദിയും വരും. ൪
സിദ്ധൗഷധങ്ങളെക്കൊണ്ടും സിദ്ധിക്കും ക്ഷേമശാന്തി
വൃദ്ധി ബുദ്ധിക്കുമുണ്ടാകും ശുദ്ധി ദേഹത്തിനും വരും. ൫
ക്രുദ്ധിച്ചു ദോഷത്രയവുമടങ്ങും പൂർവ്വവൽ ദൃഢം
അനാമയത്വവും നിത്യം ദിവ്യൗഷധസേവയാ. ൬
പാമ്പിനാൽ കടിപെട്ടാലങ്ങിനെ വേണ്ടതൊക്കെയും
ചൊല്ലുന്നു ഗ്രന്ഥമെന്നാലുപകാരാർത്ഥമായിഹ. ൭
കടിച്ച പാമ്പിനെത്താനും പിടിപെട്ടു കടിക്കണം.
ലഭിച്ചില്ലെന്നു വന്നീടിൽ കോലു താൻ കല്ലു താൻ ദൃഢം. ൮
എടുത്തുകൊണ്ടു പാമ്പെന്നു ചിന്തിച്ചിട്ടു കടിക്കണം
ശ്രോത്രദേശേ ചലം ധൃത്വാ ഹസ്തേ കൃത്വാ പുനഃ പുനഃ. ൯
ആസ്യാംബുനി വിമർദ്ദിച്ചു പിന്നെ കടിവായതിൽ
ഉന്മുകംകൊണ്ടു ചുട്ടാലും വേണ്ടതില്ല ഭ്രമങ്ങളെ. ൧൦
ലോഹശലാകം തപിപ്പിച്ചു പുണ്ണിൽ വച്ചീടിലും തഥാ
കൊത്തിക്കൊണ്ടവിടം ചാട്ടിക്കളഞ്ഞീടുകിലും ഗുണം. ൧൧
പാത്രങ്ങൾകൊണ്ടും കൈകൊണ്ടും വെള്ളം തോരാതെ കണ്ടു
ധാര ചെയ്തീടിലും കൊള്ളാം ഘോര കൊത്തി ത്യജിക്കലാം.

കടിവായിന്നു മേല്പോട്ടു വിഷം കേറുന്ന മുമ്പിലെ
ചെയ്തുകൊള്ളേണമല്ലായ്കിൽ ഫലമില്ലെന്നതും വരും. ൧൩.
ദംശപ്രദേശേ നിഷ്പാവം ചെയ്തുകൊണ്ടീടുകിൽ ഗരം
പാകം ചെയ്യാത്ത ബീജത്തിന്നങ്കുരം പോലെ പോയ്ക്കൂടും.
ദംശാൽ മേല്പോട്ടു കേറീടിൽ ചെയ്തുകൊൾവൂ ചികിത്സകൻ
ചർമ്മാദി മൂന്നു ധാതുക്കളതിൽ ചെന്ന വിഷം ഹന്നാം. ൧൪
ഔഷധങ്ങൾ പചിച്ചിട്ടൊത്തിയാലൊഴിയും ദ്രുതം
മേദസ്സിങ്കൽ കടന്നാലങ്ങസ്ഥിയിൽ ചെൽകിലും പുനഃ ൧൫
ശിരോവ്യധൗഷധങ്ങൾ സേവിപ്പതെല്ലാം നഷ്ടമതാം വിഷം
മജ്ജ ശുക്രമതിൽ ചെന്നാൽ ചെയ്വൂ നസ്യാഞ്ജനാദികം.
കാചമേററം കഴിഞ്ഞോരു വിഷത്തെ പ്പോക്കുവാനിഹ
എണ്ണ നെയ്യെന്നിവയെടുത്തിട്ടു പ്രയോഗിച്ചാലൊഴിഞ്ഞുപോം.
വിശാലാസ്പർശരി മാവിശ്വവേഗങ്ങളെന്നിവ
തുല്യം കൂട്ടി ച്ചതച്ചിട്ടു മൂത്രമൊന്നിച്ചുകൊണ്ടുടൻ. ൧൬
ഉരുട്ടി നാഗമ്പത്തെണ്ണീട്ടു ശ്രോത്രത്തൊമ്മുട്ടൊരി ക്രമാൽ
എന്നാലൊഴിഞ്ഞുപോമസ്ഥിമൂന്നു ധാതുവിലെ വിഷം. ൧൭

## ദർവ്വീകരവിഷത്തിന്

കിംശുകഫലതോയത്തിൽ താമരം മരിചം വചാ
പേഷിച്ചു ലേപനം ചെയ്താൽ തീരും ദർവ്വീകരൻവിഷം. ൧
ഇങ്ങനെ ഗൃഹധൂമം ചതുരത്ത പിപ്പലി പ്രലേപയേൽ. ൨
ശിവമല്ലിയുടെ ജീർണ്ണപത്രവും കായമെന്നിവ
രണ്ടും കൂട്ടിയരച്ചിട്ടു തേച്ചാൽ ഫണിവിഷം കെടും. ൩

തകരം ചന്ദനം കോഷ്ഠം മധുകാശീരശാരിബാഃ
തുല്യാംശംപാനാൽ കാകോളം ഹരേല്ലേപാദിനാ തഥാ.
നിംബനിംബീകരഞ്ജാനാം മൂലം പിഷ്ട്വാ തു പായയേൽ
ശീഘ്രം വിഷങ്ങളെല്ലാം പോം ലേപനാദിതി നിശ്ചയം. ൧൬
പെരുങ്കുരുമ്പയും പാടക്കിഴങ്ങും സൈന്ധവം വചാ
സേവിപ്പൂ ലേപനം ചെയ്‌വൂ ലൂതാ നശ്യതി ഷോഡശേവൽ.
കപ്പമഞ്ഞളിച്ചച്ചാറിൽ ചുക്കും മുളകുമുള്ളിയും
കലൎന്നു നസ്യം ചെയ്യാലുണരും വിഷമൂർഛിതൻ. ൧൭
ഇരഞ്ഞിക്കുരുവും കായം സ്തന്യം നസ്യം തഥൈവ ച
ഇന്തുപ്പും വ്യോഷവും കൂട്ടി നസ്യം ചെയ്യാലുമങ്ങിനെ ൧൮
വയമ്പും മുളകും കൂട്ടി തുമ്പനീരിൽ കലൎന്നു്
നസ്യം ചെയ്യാലുണൎന്നീടും വിഷസുപ്തകനഞ്ജസാ. ൧൯
കരുന്തുളസിശിഗ്രുപത്രങ്ങൾക്കുള്ള നീരതിൽ
സൈന്ധവം മുളകും കൂട്ടി നസ്യം മോഹവിനാശനം. ൨൦
ഇന്ദ്രവല്ലീരസേ ചുക്കും വിഷവേഗം ച സൈന്ധവം
ഉള്ളിയും കൂട്ടി നസ്യംകൊണ്ടുണരും വിഷമോഹിതൻ.
തുമ്പയും തുളസീപത്രം മുളകും കൂട്ടിയും തഥാ
നൊച്ചിത്തുമ്പയതിൻ തോയേ മരിചം കൂട്ടി നസ്യമാം. ൨൧
ഇരഞ്ഞിക്കുരുവും ചുക്കും മുളകും ലശുനം സമം
സപാൎത്ഥതോയേന നസ്യംകൊണ്ടുണരും മോഹിതൻ ദ്രുതം.
ശിരീഷബീജം മരിചം പിഷ്ട്വാ വെററിലനീരതിൽ
ഏഴു കണ്ണിലെഴുന്നാലുണരും ക്ഷ്വേളമോഹിതൻ. ൨൨
പുരാണമരിചം തന്നെ പോരുമെന്നാഹ കേചന
തുളസീപത്രതോയത്തിൽ എരിഞ്ഞിക്കുരുവരച്ചേയൽ. ൨൩
ഇന്തുപ്പും തോരയും കൂട്ടിട്ടെഴുതാം കണ്ണിലഞ്ജനം
വ്യോഷം തന്നെ തഴച്ചിട്ടെഴുതാമഞ്ജനം ദൃശോഃ. ൨൪

ചിത്തഭ്രമം വരുന്നേരം രാമച്ചം ചന്ദനം പിബേൽ
പ്രസ്രവം മഞ്ഞളിച്ചീടിലുങ്ങിൻതോൽ കൊഷ്ണവാരിയിൽ.
പനിയുണ്ടാകിലന്നേരം പുളിവേർ പാലിലും തഥാ
ഫലത്രയം കടിച്ചൂർണം ഛർദ്ദിയുണ്ടാകിലപ്പൊഴേ. ൨൮
ഉഴിഞ്ഞിച്ചിട്ട വലഞ്ഞീടിൽ രാമച്ചമിരുവേലിയും
തേച്ചു ചന്ദനവും കൂട്ടിസ്സർവാംഗം വിശേഷേണ. ൨൯
ചോര ഛർദ്ദിക്കിലന്നേരം പാലിൽ വെറ്റില പായയേൽ
കദംബത്താൽ കടിച്ചൂർണം തഥാ രക്തം സരിച്ചീടിൽ.
നാനാസന്ധുകളിൽ പാരം തളച്ചയുളവാകിലോ
പുനർന്നവം കടിച്ചൂർണം കൊഷ്ണവാരിയതിൽ പുനഃ. ൩൦
ജ്വരം വീത്തുപോയീടിൽ സൈന്ധവം ത്ര്യൂഷണം തഥാ
ദാഹിക്കിൽ കദളീകന്ദതോയവും ക്ഷീരവും പിബേൽ. ൩൧
മാലതീപത്രതോയത്തിൽ തൈലവും ചേർത്തു പായയേൽ
ചോര ഇപ്പുറത്തെല്ലാം പോം മൂക്കിലൂടെ വരുന്നതും. ൩൨
രോമകൂപത്തു സർവാംഗം ചോര കാണ്കിലതിന്നിഹ
ശിഗ്രുമൂലം നറുക്കിക്കൊണ്ടോട്ടിലിട്ട വറുത്തു ൩൩
പൊടിച്ചു പൊടിയാക്കീട്ടു കരടെല്ലാം കളഞ്ഞുടൻ
പശുവിൻനെയ്യിൽ മെളിച്ചു സർവാംഗം പരിമർദ്ദയേൽ. ൩൪
മലമൂത്രങ്ങളും പോകാതെ സങ്കടം വരികിൽ തദാ
പിപ്പല്യേലത്തരി രണ്ടും നാളികേരോദകേ പിബേൽ. ൩൫
കൊഷ്ണതോയേ കുടിച്ചാലും മലമൂത്രമൊഴിഞ്ഞുപോം
ഇവകൊണ്ടുള്ള ധാര നിതരാം ചെയ്കിലും തഥാ. ൩൬
മൂഷികാണാം മലം നല്ല വെള്ളരിക്കുരു വെന്തിവ
അരച്ചു നാഭിയിൻകീഴെ പുരട്ടീടുകിലും തഥാ. ൩൭

പറിച്ചരച്ചു മന്നലി നാളികേരിഴ തലോടുക
കരുനെല്ലിയുടെ വേരും മുത്തങ്ങാഷ്ഠ പ്രലേപയേൽ. ൩൯
നന്നാറി ചന്ദനം നല്ല മധുകം മൂന്നുമൊപ്പമായ്
കഷായം വെച്ചു സേവിപ്പൂ കിഞ്ചിന്മധുസിതായുതം. ൪൦
രക്തച്ഛർദ്ദ്യങ്ങളെല്ലാം പോം തഥാ കടകമൂലവും
ക്ഷീരം ക്ഷീരിവൃക്ഷാണാം കഷായം സസിതാകണം. ൪൧
സേവിച്ചാൽ മണ്ഡലിക്ഷത രക്തച്ഛർദ്ദ്യാ കെടും ദ്രുതം
തഥാ മഞ്ചട്ടി, നന്നാറി പചിച്ചുള്ള കഷായവും. ൪൨

തിരുതാളിയുടെ പത്രം പിഴിഞ്ഞാ വെണ്ണയുമായതു്
ചാലിച്ചു തലയിൽ തേച്ചാൽ കെടും രക്തസ്രാവം തദാ. ൪൩
വെണ്ണയും തയിരും തേനും കോട്ടം ത്രികടു സൈന്ധവം
ഗൃഹധൂമം ച മഞ്ചട്ടിപ്പൊടിയും മരമഞ്ഞളും. ൪൪

ഇച്ചൊന്നതെല്ലാമൊന്നിച്ചു കൂട്ടിച്ചാലിച്ചുകൊണ്ടഥ
സർവ്വാംഗം തേച്ചു കുളിപ്പൂ മണ്ഡലിക്ഷതമാശു പോം. ൪൫
രക്തമണ്ഡലിദഷ്ടന്നു വിശേഷിച്ചും ഗുളൂച്യം
പാലിൽ പചിച്ചരച്ചിട്ടു നെല്ലിത്തോലിയതിൽ പുനഃ
മുസ്താ ചന്ദനവും ചെത്തി നെററിമേൽ തേച്ചുകൊള്ളുക
നെററിനോവുടനെ തീരും ദാഹം പുകയുന്നതും. ൪൬

നേത്രരോഗം ഛർദ്ദിച്ചീടിലതും തീർന്നീടുമഞ്ജസാ,
ചൊല്ലുവൻ വിഷവീക്ഷണം പോക്കുവാനൌഷധങ്ങളെ.
പുനർന്നവം മുരിങ്ങടെ മൂലവും വാകമൂലവും
അമുക്കരമതും കൂട്ടിട്ടരച്ചിട്ടു പുരട്ടുക. ൪൭

അമ്പഴത്തൊലിയും തമ്പർ വൃക്ഷത്തിൻെറ തൊലിയും പുനഃ
തിന്ത്രിണിത്തൊലി മാവിൻെറ തൊലിയും കരളകവും.

വയമ്പും പാടതൻവേരും മഞ്ഞളുമിവയൊക്കെയും
കാടിതന്നിലരച്ചിട്ടു തേച്ചാൽ വീക്കമൊഴിഞ്ഞുപോം. ൧൧

ഉന്മത്തിക്കാ തുരന്നിട്ടു കുരു പാതി കളഞ്ഞതിൽ
കുറഞ്ഞൊന്നുപ്പുമിട്ടിട്ടു കാച്ചി പിഴിഞ്ഞു വെതുമ്പുക. ൧൨
അരച്ചു വീക്കമുള്ളേടത്തൊക്കെ തൊട്ടു പുരട്ടുകിൽ
മണ്ഡലീവിഷവീക്കങ്ങളെല്ലാം പോയ്ക്കുറയും ദ്രുതം. ൧൩
കൊട്ടം തകരവും നല്ല രാമച്ചം ചന്ദനം തഥാ
മധുകം ശാരിബാമൂലമെല്ലാം തുല്യമരച്ചുടൻ. ൧൪

തൊട്ടുതേച്ചാൽ കെടും വീക്കം കുടിച്ചാൽ വിഷവും കെടും
നസ്യത്തിനും ഇതുതന്നെ മുഖ്യമായിക്കല്പ്യമാമതു് ൧൫
തഴുതാമ വെരിക്കിന്റെ മൂലവും വിഷവേഗവും
ഞെരിഞ്ഞിൽ പാടതൻമൂലം വയമ്പും ചന്ദനം നിശാ. ൧൬

അരയാലി ഉങ്ങിൻതൊലിയും തുല്യമായിവയൊക്കെയും
കാടിതന്നിലരച്ചിട്ടു തേച്ചാൽ വീക്കമൊഴിഞ്ഞുപോം. ൧൭
ഇന്തുപ്പും പശുവിൻനെയ്യും കൂട്ടിപ്പുണ്ണിൽ തലോടുക
വീക്കവും ചൂടുമന്നേരമൊഴിഞ്ഞീടുമശേഷവും. ൧൮

ശ്രീനാളം ശംഖപുഷ്പാ ച വെമ്പാടയമൃതും നിശാ
ശിഖിവ്യാന്തകഞ്ചൈലകം തഥാ ശിഗ്രു ശിരീഷയോഃ. ൧൯
പുനർന്നവം വചാ ഭൃംഗമേഘനാദം ശാരിബാ കണാ
പത്ഥ്യാ ദാർവ്വീ ശംഖമൂലം പാഠാ മേഘരവം തഥാ. ൨൦

ഉശീരമഗരീമൂലം മധുകം ശതപുഷ്പവും
തുല്യം കാടിയതിൽ പിഷ്ട്വാ തേച്ചു വീക്കമൊഴിഞ്ഞുപോം.
മഞ്ചാരവന്ദിനീപത്രം കറിവേപ്പിന്റെ പത്രവും
വേലിപ്പരുത്തിയിലയും തഥാ മാർക്കണ്ഡപത്രവും. ൨൧

തിന്ത്രിണ്യമ്മതകപത്രം ച കാരെത്താട്ടിയുടെ പത്രവും
ശിഗ്രുപത്രവുമൊപ്പിച്ചു കാടിനീരിലരച്ചുടൻ. ൩൨
യോജിപ്പിച്ചതിനോടൊപ്പമെരമച്ചൂർണകം പുനഃ
കൂട്ടിച്ചാലിച്ചു രണ്ടായിട്ടംശിച്ചു കിഴി കെട്ടുക. ൩൪
മണ്പാത്രത്തിലതാക്കീട്ടു കാടി വീഴ്ത്തിപ്പതറവുക
ഗോമൂത്രത്തിൽ പചിച്ചാലും വേണ്ടതില്ലെന്ന കേചനഃ
അടച്ചു പുക പോകാതെ പാകം ചെയ്തിട്ടെടുത്തുടൻ
കിഴിയിൽ ചൂടോടെ തടവൂ വീക്കമുള്ളേടമൊക്കെയും. ൩൩
പാരിച്ചു വീക്കമായീടിൽ തടവൂ മൂന്നുനേരവും
ആജ്യം തേട്ടു പുരട്ടീട്ടു കാച്ചിക്കൊൾകെന്നു കേചനഃ ൩൯
ഇവയെല്ലാമിടിച്ചിട്ടു പിഴിഞ്ഞുള്ള ജലം പുനഃ
കാച്ചി ക്കവോഷ്ണമാകുമ്പോൾ ധാര ചെയ്തീടിലും ഗുണം.
ഇച്ചൊന്നതെല്ലാം പേഷിച്ചു പിരട്ടീടുകിലും തഥാ
വീക്ക മെല്ലാമൊഴിഞ്ഞീട്ടു മേറെ നല്ലു കിഴിക്രിയാ. ൩൯

ചൊല്ലാം മണ്ഡലിതന്റെ വീക്കമുടനേ
നീങ്ങുന്ന സിദ്ധൌഷധം
വൃക്ഷിൻതോലൊടവൽപ്പൊരീ പുളിയിലം
പാടക്കിഴങ്ങും വചാ
കൊഞ്ഞാണിതൊലി കാഞ്ഞിരത്തിലുളവാം
പുല്ലുണ്ണി നൽച്ചന്ദനം
പിന്നെച്ചുരങ്ങ കൊഴിഞ്ഞിൽവേരമരിവേർ
നെന്മേനിവാകത്തൊലി, ൧൦
പശ്ചാത്ത കുഴഞ്ഞിവേരഴികിനോ-
ടകാശതാർക്ഷ്യൻ പുനഃ
ചേർന്നീടും മലർ പച്ചമഞ്ഞളും ശേപു-
ഷ്പത്തോടു പ്രീഹികരി

നല്ലോരീശ്വരമൂലിവേരതിന്റയും
ചൊല്ലാം മുരിങ്ങാത്തൊലി
എന്നിത്യാദി സമേന കാടിസലിലേ
പിഷ്ട്വാ വ്രണേ ലേപയേൽ. ൧൫

ശിഗ്രു പുനൎന്നവ മഞ്ഞതാം വയമ്പും
ചന്ദന പാടയൊടീശ്വരമൂലി,
യഷ്ടി ശിരീഷ ഞെരിഞ്ഞിലുമൊപ്പം,
തേയ്ക്കിലുടൻ വിഷവീക്കമടങ്ങും. ൧൬

മാതൃഘാതി വചാ ശംഖുമൂലിയും ചന്ദനം നിശാ
വൃന്ദം രാമച്ചവും പിഷ്ട്വാ തേപ്പൂ വീക്കമൊഴിഞ്ഞുപോം.
ക്ഷാരതോയേ അരച്ചിട്ടു കലക്കീട്ടഥ ചന്ദനം
ധാരയിട്ടാലൊഴിഞ്ഞീടും വിഷവൈഷമ്യമൊക്കെയും. ൧൭
കാക്കത്തൊണ്ടി കച്ചൂലി ശതമൂലീകട മൂലവും
കാടിതന്നിലിടിച്ചിട്ടിട്ടതിനാൽ ധാര ചെയ്യണം. ൧൮

വിഷവും വീക്കവും പിന്നെ നോവും കൂട മഴൽച്ചയും
തോദം വേദന,യിത്യാദിയെല്ലാം പോം ധാരയാൽ ദ്രുതം.
വീക്കം പാരമതായീടിൽ തക്രധാര കഴിക്കണം
തക്രം പാത്രത്തിലിട്ടെച്ചാൽ ഉത്തമം നിംബദലം തുലോം. ൧൯
കാരസ്കരത്തിൻപുല്ലുണ്ണി ചന്ദനം ശതമൂലിയും
കററാഴനീരും കൂശ്മാണ്ഡലതാ ഏരണ്ഡപത്രവും. ൨൦

ഒപ്പിച്ചു തോയേ ചേൎത്തിട്ടു ധാര ചെയ്‌വൂ നിരന്തരം
ഉടനെ ചെയ്യുകകൊണ്ടീടിൽ പൊള്ളുകില്ല വിഷക്ഷതംതൻ
ശോഫത്തിന്നും ഉത്തമം തന്നെ വിഷം പോവതിന്നും തഥാ
ഉച്ഛിച്ചിട്ടുളവാകുന്ന സങ്കടം പലതും കെടും. ൨൧

പിന്നെ പ്പുൺപരള്ളാനമെ പ്രയോഗം ചെയ്തുകൊള്ളുക
എന്നാൽ കലശമാറിഞ്ഞിട്ടു പൊട്ടുകില്ലായിനാളുകെ.
പുരാണനാളികേരാജ്യം നാനാഴിയതു കാച്ചുവാൻ
ദൂർവ്വാരസം നാൽമടങ്ങു കല്ക്കാർ പുഷ്കരമവമ മ. ൯൫
കാച്ചിപ്പാകത്തിൽ വാങ്ങീട്ടു ധാര ചെയ്ക വ്രണേ പുനഃ
വർത്തിയുംകൂടെയിട്ടാൽ ഗണ്ഡമാലിപ്പുണ്ണുപോം ദ്രുതം ൯൬
ബ്രാഹ്മിയും ദൂർവ്വയും കൂടെ പ്പിഴിഞ്ഞെടുത്തൊരു നീരതിൽ
പഴതായുള്ള തേങ്ങായെണ്ണ കാച്ചുക കല്ക്കമായി മഞ്ഞളും.
നാല്പാമരത്തോൽ മധുകം വ്യോഷവും മലയോത്ഭവം
തെച്ചിവേരതു തൊപ്പിച്ചു കൂട്ടി കാച്ചിയരിച്ചതു്. ൯൭
കുളിച്ചുകൊൾകവ്വണ്ണിങ്കൽ ധാരയും വിഷനാശനം
തൽകല്ക്കം പരിമർദ്ദിച്ചു പുരട്ടിക്കൊൾകയും ഗുണം. ൯൮
തെങ്ങാത്തട്ടങ്ങളും ദൂർവ്വാ ചെറുതാം കടലാടിയും
മുരിക്കിൻപത്രവും പച്ചമഞ്ഞളും കൊണ്ടിടിച്ചുടൻ. ൯൯
പിഴിഞ്ഞുണ്ടാകുംതോയത്തിൽ തേങ്ങായെണ്ണപാകമാം പചേൽ
കല്ക്കത്തിനു വയമ്പ്വാകനായകം മരമഞ്ഞളും. ൧൦൦
ചെറൂളവേർ പാടതൻമൂലമുറിത്തക്കി കടുത്രയം
മഞ്ചിഷ്ഠാ ചന്ദനം ശ്യാമാ സമാംശം ചേർത്തുകൊണ്ടിവ.
വെന്തെടുത്തു വ്രണേ ധാര ചെയ്ക ക്ഷേപലക്ഷണം കെടും
ഏകനായകവേർമേൽത്തോൽകഷായംചൊല്ലുട്ടതതിൽ
നാലൊന്നു നെയ്യും ചേർത്തിട്ടു ശരൻമന്ദാഗ്നിനാ പചേൽ
കഷായനീരൊടൊപ്പിച്ചു കറുകയുള്ള നീരതും. ൧൦൧
ജാതീപത്രരസം പാതി പാതി നാരങ്ങനീരതും
ചേർത്തുകൊള്ളുക കല്ക്കത്തിന്നതു പൂവ്വാകതൂലവും. ൧൦൨
കാച്ചി വാങ്ങിപ്പുരട്ടിക്കൊൾകൊത്തു തീയും വിഷവ്രണം

# ശ്രീകൃഷ്ണൻ.

## ൧. മധുരാരാജാക്കന്മാർ

മുന്നം വൃക്ഷം നിറഞ്ഞുള്ളവിടെയിഹ കുറ-
ഞ്ഞും കുറഞ്ഞുള്ളഭാഗേ
നിന്നീടുന്നു നിറഞ്ഞും, പുഴകളിൽ പുളിനമാ-
യ്യുണ്ടായ്ക്കളളടിക്കിൽ

എന്ന് ഉത്തരരാമചരിതത്തിൽ കാണുന്ന ശ്രീരാമവാക്യത്തെ മനസ്സിൽ വെച്ചുകൊണ്ടുവേണം പുരാണേതിഹാസങ്ങളിൽ വർണ്ണിക്കപ്പെടുന്ന ശ്രീമധുര, ഗോകുലം, വൃന്ദാവനം, ഗോവർദ്ധനപർവ്വതം, ദ്വാരക എന്നിവയെ ഇക്കാലത്തു സമീക്ഷണം ചെയ്യാനെന്നു വായനക്കാരെ ഒന്നാമതായി ഓർമ്മിപ്പിച്ചുകൊള്ളുന്നു. ഉദ്ദേശം മൂവ്വായിരത്തിഅറനൂറു കൊല്ലങ്ങൾക്കുമുമ്പു * മധുരാരാജ്യത്തിന്റെ

---

* ശ്രീരാമസഹോദരനായ ശത്രുഘ്നൻ മധുവനത്തിലെ മധുപുത്രനായ ലവണാസുരനെ നിഗ്രഹിച്ചു മധുരാപുരി നിർമ്മിച്ചതായി രാമായണത്തിൽ കാണുന്നു. അതും പ്രകൃതത്തിലെ മധുരയും ഒന്നുതന്നെ. പാപങ്ങളെ മഥനംചെയ്യുന്നതുകൊണ്ടു 'മഥുര' എന്നെഴുതണമെന്നും ഒരു പക്ഷമുണ്ട്.

ക്രമാൽ സൂക്ഷിച്ചുകൊണ്ടേവം പചേന്മന്ദാഗ്നിനാ ഭിഷക്
പാകത്തിങ്കലരിച്ചിട്ടു ഹോമിപ്പൂ ദീപ്തവഹ്നിയിൽ
ഹോമശേഷമതാം തൈലം ഉത്തമം നസ്യവസ്തികം. ക്വാഥ
ത്തോട്ടുകൊണ്ടു ജപിച്ചിട്ടു ധാര ചെയ്‌വൂ വിഷക്ഷതേ
ഉഷ്ണരക്തജസ്രാവദുർഗ്ഗന്ധ വിഷമാദിയും. ക്ഷത-
വ്രണവും ശസ്ത്രഘാതത്തിനുണ്ടാകും ചൊറിയെന്നിവ
എല്ലാം ശമിച്ചുപോം ശീഘ്രം നാഡികൂട്ടുന്നതും തഥാ.
മണ്ഡലിപ്പുണ്ണിനൗഷധം നന്നു മറ്റുള്ള പുണ്ണിനും [കിൽ.
കല്പമാ തൈലം വ്രണം തീർപ്പാൻ പോരും പിച്ചിലാ പിരട്ടു-
'പാരന്ത്യാദി'യതാകുമത്തൈലം മുഖ്യം വ്രണാപഹം
ആതുരന്റെ ശരീരത്തിൽ ദോഷവൈഷമ്യമോർത്തുടൻ.
യുക്തിമത്വമൊടേവം വൈദ്യന്മാരഹിവിഷം ഹരേൽ

പൂവ്വാങ്കുറുന്തല മുയൽച്ചെവി വിഷ്ണുക്രാന്താ
കയ്യുന്ന്യുഴിഞ്ഞ തിരുതാളി നിലപ്പനാ ച
മുക്കുറ്റിയും ചെറുവുള്ളാ ദശപുഷ്പനാമ-
മെല്ലാമറിഞ്ഞതിനു വന്ദന ചെയ്ക നിത്യം.

ഇതി ജ്യോത്സ്നികാചികിത്സായാം
മണ്ഡലിചികിത്സാധികാരഃ.

---

# രാജിലവിഷത്തിന്

---

രാജിലത്തിൻ വിഷത്തിനും ചൊല്ലുന്നുഞാൻ ചികിത്സകൾ
വെള്ളക്കൊത്തിയതിൽപിന്നെ വിശപ്പം പോഷിച്ചപായയേൽ.

രാജിലത്തിൻകലത്തിന്റെ കാരകാളമഖിലം കെട്ടും. ൧൪
കഫമേററമത്തുണ്ടാകിലഗ്ഗ്രും മുളകും സമം
അരച്ചു കൊണ്ണീരതായത്തിൽ കുടിച്ചീടിൽ കഫമാറ്റു പോം
ഇഞ്ചിനീരിലരച്ചിട്ട മരിചം തേനമായുടൻ
കുടിച്ചാലുടനെ തീരും കഫവൈഷമ്യമൊക്കെയും. ൧൫
വ്യോഷവും മാഷവും കണ്ണിലെഴുതു തുളസീരസേ
വിഷേസ്യപ്പൂനണഞ്ഞീടും തഥാ ബകുളബീജവും. ൧൬
ഏരിഞ്ഞിക്കുരുതൻബീജം മല്ലികം കൂട്ടിയും തഥാ
നസ്യാഞ്ജനങ്ങൾക്കും മുമ്പോവയെല്ലാം യുക്ത്യാപ്രയോജയേൽ.
കാളോരമോഹി ദംശിച്ചാൽ ഗോപീചന്ദനമെന്നിവ
തുല്യാംശമായിപ്പേഷിച്ചു പിപ്പലാ പീതപാ വിഷം ഹരേൽ

ഇതി ജ്യോത്സ്നികാചികിത്സായാം
രാജിലചികിത്സാധികാരഃ.

---

# ചികിത്സാക്രമാധികാരം.

---

കരളകം ച കയ്യുണ്ണി വചാകായങ്ങളെന്നിവ
പ്രസ്രവേ ഗോഗരതോയേ വാ പിഷ്ട്വാ മൂർദ്ധ്നി വിലേപയേൽ.
പാലിൽ പചിച്ചു നെല്ലിക്ക മൂർദ്ധാവിങ്കലിടാം തഥാ
നന്നാരി ചന്ദനം കൂടെ യരച്ചിട്ടിടാം പുനഃ. ൧
കർപ്പൂരം നീലികാമൂലമഞ്ജനാംഗേ തലോടുക
തിരുതാളിയെള്ളും കണ്ടമത്തളും കൂട്ടിയും തഥാ. ൨
മനന്തേനിചാകയും പാടക്കിഴങ്ങും നന്ന മൂർദ്ധ്നി
ഇന്ദുപ്പാകാശതാർക്ഷ്യം ച കൂട്ടിയും തലമേലിടാം. ൩

ഇച്ഛയാന്നവൎക്ക് രക്തത്തെ കൊമ്പുവച്ചിട്ട നീക്കണം
അട്ടയിട്ടും കളഞ്ഞീടാം സിരാവേധം വിധിജ്ഞയാൽ. ൫൯
ഏറ്റം നടന്ന വന്നോൎക്കും സംഗമക്ഷീണനാം പുനഃ
രക്തം ശൃംഗാദികൾകൊണ്ടും നീക്കൊല്ലെന്നുപദേശമാം.
മൎത്ത്യന്റെ ദേഹത്തിങ്കന്നു രക്തം നാഴി കളഞ്ഞിടാം
അതിലേറ്റം കളഞ്ഞീടിൽ നാനാധാതുക്ഷയം വരും. ൬൦
ദുഷ്ടരക്തങ്ങളെല്ലാമേ നീക്കേണം തൽ കറുത്തതാം
കൈതസ്സംപൊന്നുവൎണ്ണത്തിൽ രക്തം കണ്ടാൽ സമാപയേൽ.
കാലാകാലങ്ങളും പിന്നെ ബലാബലവിശേഷവും
നിരൂപിച്ചുതു ചെയ്യേണം ബുദ്ധിമാനായ മാനുഷൻ. ൬൧
പിഷാജ്ഞരന്റെ ഉദരിക്ക സ്വരത്തന്ധ്യവും ഗുണം
രണ്ടുമാസത്തിലുണ്ടാകും നെല്ലെല്ലാം ഗുണമേറ്റവും. ൬൨
വരകും തിനയും നന്ന കോലവും മുളനെല്ലുമാം
ചെന്നെല്ലരിയുമവ്വണ്ണം മദ്ധ്യമം ചെറുപുഞ്ചപോൽ. ൬൩
പുഴുങ്ങിച്ച തിപ്പലിച്ചുക്ക മാനത്തിൽ ചെറുതുകൊണ്ടത്
ഉനയും ചെറുപരിപ്പോടും കൂടെ ഭക്ഷിക്ക മൎത്ത്യകൻ. ൬൪
കേവലം ചോറുതാനുണ്ടാൽ മതിയെന്നിഹ കേചന
ഉഴുന്നിന്നോടക്കമിന്തുപ്പും വ്യോഷവും കാടിയിൽ പിബേൽ
കഞ്ഞിയെന്നാലതിൽ ചുക്ക ചെറുചീര പുനൎന്നവം
ഇട്ടുകൊണ്ടിഹ വെച്ചിട്ട ചെറുചൂടോടെ പായയേൽ. ൬൫
അമരിമൂലവും പിന്നെ ഞെരിഞ്ഞിൽ വാജിഗന്ധവും
കൂട്ടിട്ട കഞ്ഞി വെച്ചീടാം തകരം കൂട്ടിയാം തഥാ. ൬൬
കറിയ്ക്കു ശാകവൎഗ്ഗത്തിൽ ചെറുചീര ഗുണം ഉ[illegible]ം
തഥാ വെളിപ്പരുത്തീടെ പത്രവും പുഷ്പവും ഗുണം. ൬൭

ഉഷ്ണപവനസേവാ ധൂളിയേല്ക്കുന്നതും മ-
റ്റതിഹ പാദസഞ്ചാരങ്ങളും ശുഷ്കാന്നം
തന്നെ ബഹുലകോപം ചിന്തശോകം ച ഹാസം
പുനരിഹ പകൽനിദ്രാം ചാപി വർജ്ജിക്ക ശ്വസൻ.

അത്യുച്ചം പറകെന്നതും പരിഹരേ-
ദ്വ്യായാമചിന്താം തഥാ
നിഷ്ഠുരോക്തികൾ ശാപവാക്യമപ്യഹോ
വർജ്ജിക്ക കേൾക്കുന്നതും
പിന്നെ മാനസദേഹപീഡകൾ വരു-
ത്തീടുന്ന കർമ്മങ്ങളു-
മെല്ലാം വർജ്ജ്യമിതെന്നു തന്നെ നിതരാം
പ്രോക്തം ഭിഷഗ്ഭിഃ പുരാ. ൪൦

പ്രാബല്യത്തിൽ കുടിച്ചീടാ മൊഴിക്കോഴക്കതാം ജലം
ബാലന്മാൎക്കതിലൎദ്ധം പോൽ കുടിക്കണമൌഷധം പുനഃ.
താന്നിക്കതൻ പ്രമാണത്തിൽ കലക്കീട്ടു കുടിക്കണം
ലേഹ്യങ്ങളെല്ലാം മുമ്മൂന്നു കഴഞ്ചീതിഹ ഭക്ഷയേൽ. ൪൧
പുരട്ടുന്നൌഷധം കേമം നെല്ലിനോടൊത്തിരിക്കണം
അഞ്ജനങ്ങൾ യവത്തോളം നീളത്തിലെഴുതു ദൃശോഃ. ൪൨
നസ്യങ്ങൾ നാസികയാം തു പന്തിരണ്ടീറ്റ് തുള്ളികൾ
ധാരയും ചെയ്യു യാമാൎദ്ധം തദൎദ്ധമിതി കേചന. ൪൩
ഏരണ്ഡാങ്കോലപത്രങ്ങളുടയ്യൂരാമണിയൻ പുനഃ
തിന്ത്രിണീ ഭൂമിതാലത്തിൻ പത്രവും നിംബപത്രവും. ൪൪
കരഞ്ജലാംഗലീപ്ലാക ബകുളത്തിന്റെ പത്രവും
ഇവയോരോന്നുമീരണ്ടും വിഷശക്തിക്ക തകരു്. ൪൫

കാടിതന്നിൽ പതററീട്ടു നാലൊന്നു കുറുകീടിനാൽ
അതുകൊണ്ടു വിയർപ്പിപ്പൂ യഥാന്യായം വിഷാർത്തനെ. ൪൭
മുനിവൃക്ഷകഷായേണ സേചിപ്പിക്കാമതെന്നിയെ
തെന്ന തന്നെ പചിച്ചിട്ടും വിയർപ്പിക്കാം വിഷാർത്തനെ. ൪൮
വിയർപ്പു മാറിയാൽ തൈലം തേപ്പൂ കാച്ചിയതഞ്ജസാ
നന്നാറി വാകക്ഷതവും തൊച്ചി പൂർവ്വാങ്കുറുന്തല. ൪൯
ഇവയിട്ടു ജലംവെച്ചു എട്ടൊന്നു കുറുകീടിനാൽ
അതുകൊണ്ടു കുളിപ്പിപ്പൂ കോഷ്ണമായോം വിഷാർത്തനെ
മഞ്ഞളും താന്നിതൻതൊലും വിഷവേഗമതും പുനഃ
വേതു വച്ചും കുളിപ്പിക്കാം കൊള്ളാം സേചനമായതും
വയമ്പും ലശുനം കിഞ്ചിൽ സൈന്ധവത്തിന്റെ ചൂർണ്ണവും
ചാററിക്കൊള്ളു കുടിച്ചീടാ നല്ല മന്ദോഷ്ണവാരിയിൽ. ൫൦
വിയർപ്പിക്കയതും തഥേൽ കുളിക്കുന്നുള്ളതും പുനഃ
പകലേ ചെയ്തുകൊള്ളേണ്ടും രാത്രിയിൽ പരിവർജ്ജയേൽ.
പാലിൽ പചിച്ച നെല്ലിക്കാ പിഷ്ട്വാ മൂർദ്ധ്നി ലേപയേൽ
കുളിച്ചാലുടനേ വൃക്ഷം വാകമൂലമതും പിബേൽ. ൫൧
അമരീനിംബപത്രങ്ങൾ വിതറിക്കൊണ്ടതിൽ പുനഃ
കിടന്നീടുക നന്നോററം വിഷശാന്തിക്കു മർത്ത്യൻ ൫൨
വിഷം നിൽക്കുന്നതിൻ മീതെയുള്ള ധാതുചികിത്സയെ
ചെയ്തുകൊള്ളേണമല്ലായ്കിൽ വിഷമേല്പൂട്ടുപോം ദ്രുതം
സേവിച്ചോരൌഷധത്തിന്നു വീര്യം പോരാതെപോകിലും
ധാതുയോഗ്യമതല്ലാതെ ചികിത്സിച്ചീടിലും തഥാ. ൫൩
വിഷം ഭിന്നിച്ചു ഭിന്നിച്ചു സന്ധിതോറുമിരുന്നുപോം
അപ്പോൾ സന്ധുക്കളെല്ലാമേ തളരും കമ്പവും വരും. ൫൪

ദാഹവും മററുദേഹത്തിൽ നാനാപീഡകളും വരും
മോഹം താനുളവാമെന്നും വരും കാലവിളംബനേ. ൯൯
തെങ്ങാത്തെങ്ങുകൾതന്നുവും കഷായം വെച്ചു പാലതിൽ
കുടിച്ചാലുടനെ തീരും സ്തംഭിച്ച വിഷമൊക്കെയും. ൱
രസമോടു കലൎന്നിട്ടു സമൂലം നിലനാരകം
പേഷിച്ചുടനുടൻ തേച്ചീടുന്നം ശ്വാസം ദേഹമൊക്കവേ.
സ്തംഭിച്ച വിഷമെല്ലാം പോം സന്ധിസാദാദിയും കെടും
തോയധാരയതും നന്നു വിഷശാന്തിക്കു കേവലം. ൱൧
വിഷവും ദാഹവും മോഹം ഭ്രമമാലസ്യമുള്ളവും
മററുമെല്ലാം ശമിപ്പാനായേററം നന്നു ജലം തുലോം. ൱൨
മുറിയാതെ വിടാതുള്ളോളം ജലധാര കഴിച്ചുടൻ
ജാഡ്യശാന്തിക്കു തോയത്തിൽ മരിചപ്പൊടി പായസമതൎന്നർ
ഔഷധങ്ങളതെല്ലാമേ തത്തത്സമയമോൎത്തുടൻ
ചെയ്തുകൊള്ളുകയും വേണം പശ്ചാൽ ഗരളശാന്തയേ. ൱൩

ഇതി ജ്യോത്സ്നികാചികിത്സായാം
ചികിത്സാക്രമാധികാരഃ.

---

# ദേഹ്യതൈലാദിക്രമം.

---

നീലീപത്രം തണ്ഡുലീയം രണ്ടും കുത്തിപ്പിഴിഞ്ഞുടൻ
പഞ്ചസാരയതും ചേൎത്തു ലേഹ്യമാക്കുകമാചരേൽ. ൧
വ്യോഷം തകരമിന്തുപ്പും സൂക്ഷ്മമായി പ്പൊടിച്ചതിൽ
പാകേ യോജിച്ചുകൊണ്ടാശു സേവിപ്പു വിഷനാശനം. ൨

ശംഖപുഷ്പം പിഴിഞ്ഞുള്ള തോയം തന്നിലുമഞ്ഞിനെ
സേവിപ്പൂ ലേഹ്യമുണ്ടാക്കി വിഷമാശു ശമിച്ചുപോം. ൧൬
നീലികാമൂലവും പാടക്കിഴങ്ങും വിഷവേഗവും
ഭ്രമിയും തുല്യമെല്ലാമേ കഷായം വെച്ചു കൊണ്ടതു്. ൧൭
എട്ടൊന്നായാൽ പിഴിഞ്ഞിട്ടു സിതയും ചേൎത്തുകൊണ്ടിഹ
ലേഹ്യം സമാചരേൽ പാകേ മധുവും ചേൎത്തുകൊള്ളണം.
വയമ്പും ചന്ദനം വ്യാഘ്രമശ്വഗന്ധം ത്രിജാതകം
മുസ്താ സൈന്ധവകായങ്ങൾ ചൂൎണ്ണവും യോജയേൽ തദാ.
സൎപ്പാദികൾവിഷത്തിന്നും മൂഷികാദിവിഷത്തിന്നും
നന്നേറും കക്ഷിരോഗാദിയെല്ലാം ചൊവതിന്നും ഗുണം. ൧൮
വിഷശാന്തി വരുത്തുന്നൊരൌഷധങ്ങൾ പചിച്ചുടൻ
യുക്ത്യാ നിൎമ്മിച്ച ലേഹ്യങ്ങളെല്ലാം നന്നു വിഷാമയേ. ൧൯
ഇപ്പറഞ്ഞ മരുന്നെല്ലാം മുക്കുടിയ്ക്കു ഗുണം തഥാ
ആട്ടിൻമോർ തന്നെ കൊള്ളേണം മാഹിഷം ഗവ്യവും ത്ര്യ
തൈലം ദ്വിപ്ലുതരസേ കാച്ചിത്തേപ്പൂ വിഷാപഹം (രജൻ
മധുകം ചന്ദനം രാത്രി ചേണ്ടപാവും കല്ക്കമായിഹ. ൨൦
തഥാ കയ്യുണ്ണിനീർതന്നിൽ കാച്ചും തൈലവുമുത്തമം
അതിന്നു കല്ക്കം മധുകം വാജിഗന്ധം വചാപി ച. ൨൧
ശതക്രതുലതാനീലീപത്രങ്ങൾക്കുള്ള നീരതിൽ
തൈലം പചിയ്ക്കു കല്ക്കത്തിന്നശീരം ദേവദാരുവും. ൨൨
ചന്ദനം യഷ്ടികാ ശ്യാമാ തകരം മഞ്ഞളും തഥാ
മുസ്താ ഫലത്രയം കൊട്ടം സമാംശം ചേൎത്തുകൊണ്ടിവ.
മന്ദാഗ്നിയിൽ പചിച്ചിട്ടു പാകം സൂക്ഷിച്ചരിച്ചുടൻ
തേച്ചുരുണ്ടു കുളിപ്പിയ്ക്കു നിശ്ശേഷവിഷനാശനം. ൨൩

ദ്രോണാം ശ്ച ചൈതികക്ഷൌദ്ര കൈതദ്രവ്യ വിശേഷതഃ.
ഇടിച്ച നീലികാപത്രം പിഴിവു ചെറുചീരയും
നാഴിനെയ്യൂറ്റു നാനാഴി നീരും തന്മൂലകല്ക്കവും. ൯൯
വെന്തെടുത്തതു സേവിച്ചാൽ ഗരമെല്ലാമൊഴിഞ്ഞുപോം
അന്നത്തിൽ കൂട്ടിയുണ്ടാലും വേണ്ടതില്ല വിഷം കെടും.
അവൽപ്പൊരി ക്ഷൌദ്രവേഗ കചാദേ തൃഷ്ണകല്ക്കിത
വിപചേൽ ഗോഘൃതം നാനാ വിഷശാന്തികരം പരം.
നീലീമൂലം പലം രണ്ടു വെപ്പിൻതോൽ പലമൊന്നിഹ
കരഞ്ജപത്രവും തദ്വൽ ചതുഷ്പ്രസ്ഥജലേ പചേൽ.
നാലൊന്നു ശേഷമുള്ളപ്പോൾ നാഴിനെയ്യും പകർന്നുടൻ
കല്ക്കത്തിന്നമരീമൂലം വചാ വ്യോഷം നിശാദ്വയം. ൱
യഷ്ടീ കലിംഗം സിന്ധൂത്ഥ മശ്വഗന്ധം നതം പുനഃ
ചന്ദനം മുസ്തയും പാടക്കിഴങ്ങും വിഷവേഗവും. ൱൧
കൂട്ടി വെന്തിതു സേവിക്ക വിഷമേറി വിഷാമയേ
തൽക്ഷണാൽ ക്ഷൌദ്രമഖിലം സർപ്പമൂഷാദിസംഭവം.
ശാന്തിം പ്രയാതി മർത്യാനാമസ്യ വീര്യപ്രഭാവതഃ
അമൃതോപമമത്യർത്ഥം നാമ്നാ നീലീഘൃതം ത്വിദം. ൱൨
ബ്രാഹ്മി കഞ്ഞിപ്പിഴിഞ്ഞുള്ള തോയം നെയ്യിൽ ചതുർഗുണം
ലശുനം ജീരകം രണ്ടു മിന്തുപ്പും വിഷവേഗവും ൱൩
പാഠാ ഹരിദ്രായുഗ്മം ച വചാ വ്യോഷം യവാഷകം
രോഹിണ്യതിവിഷാ പത്ഥ്യാ ദാഡിമം മലയോൽഭവം. ൱൪
കല്ക്കത്തിന്നിവ കൂട്ടീട്ടു വെന്തു സേവിക്ക നെയ്യിതു്
സമസ്തവിഷരോഗങ്ങളും ഗ്രഹവും ക്ഷതരോധവും. ൱൫
ബാലന്മാർക്കിതുകൊണ്ടുണ്ടാം മേധാവൃദ്ധി പാണ്ഡു കാമില
ഇത്യാദിയെല്ലാം തീർന്നീടും വർദ്ധിക്കും ബുദ്ധി വിദ്യയും. ൱൬

പാഠാ മൂൎവ്വീ പടോലം ച പപ്പടം ബ്രഹ്മീ നിംബവും
യവാഷം രോഹിണീ മുസ്തമിവയെല്ലാം പചിച്ചുടൻ. ൪൧
നാലൊന്നായാൽ പിഴിഞ്ഞിട്ടു ഘൃതവും ചേൎത്തുകൊണ്ടതി
പാകേ ചന്ദനവും കുഷ്ഠം പുത്തരിച്ചുണ്ടമൂലവും. ൪൨

കണാ കലിംഗം ത്രായന്തി കല്ക്കീകൃത്യ സമന്തതഃ
സൂക്ഷിച്ചുരിച്ചു സേവിപ്പൂ നാനാവിഷവിനാശനം. ൪൩

വിശേഷാന്മണ്ഡലിക്ഷേപജ ക്ഷതവും ദുഷ്ടക്ഷതവും
ശോഫദുൎഗ്ഗന്ധതോയങ്ങൾ നിസ്രവിക്കുന്നതും കെടും.

മറ്റും കാകോളജാലത്താൽ സംഭവിക്കുന്ന പീഡകൾ
എല്ലാം ശമിച്ചുപോം ശീഘ്രം മഹാപസ്മാരവും തഥാ.

ചൊറികുഷ്ഠങ്ങൾ പാണ്ഡ്വാദി കാമിലാ ഭ്രമമെന്നിവ
മറ്റു പിത്തപ്രകോപത്താലുണ്ടാകുന്നവയൊക്കയും. ൪൪

തീൎന്നുപോം കാന്തിയും പുഷ്ടി മേധാരോഗ്യാദിയും വരും
ശ്രേഷ്ഠമത്യന്തമേതത്തു ദേവൈരപി സുപൂജിതം. ൪൫

ബ്രഹ്മീമൂലതോയം ച തൽപത്രരസവും സമം
ചതുൎഭാഗം ഘൃതം ചേൎത്തു പചേത്തദ്ദ്രവകല്ക്കിതം
സേവിപ്പൂ വിശപകാകോളേ പൈത്തികേ തു വിശേഷതഃ

ഇതി ജ്യോത്സ്നികാചികിത്സായാം
ലേഹ്യതൈലാദിക്രമാധികാരഃ.

## സുധാകലാദിനിരൂപണം

# അഗ്നിലക്ഷണം

എണ്ണനെ കാച്ചി വാങ്ങീട്ടു ഹോമിച്ചാലുള്ള ലക്ഷണം
പാവകൻ നീലവർണ്ണത്തിൽ ജ്വലിച്ചാൽ മരണം ഫലം. ൧
രക്തവർണ്ണമതായീടിൽ ഫലം ക്ലേശമതായ്വരും
നിരർത്ഥം ഫലമാം പിന്നെ വെളുത്താകിലതിന്നിഹ. ൨
പിംഗലിച്ചു ജ്വലിച്ചീടിൽ വരമിഷ്ടാഫലം ദ്രുതം
ആഗ്നേയങ്ങളതും കൂടെ ചിന്തിപ്പൂ മതിമാൻ ഭിഷക്. ൩
അഗ്നിജ്വാല കിഴക്കോട്ടു പാഞ്ഞീടിൽ കാംക്ഷിതം വരും
അഗ്നികോണത്തതെന്നാകിൽ അഗ്നിഭീതിയതാം ഫലം. ൪
ദക്ഷിണേ പ്രാണനാശം ച കന്യായാം ചിത്തവിഭ്രമം
ശാന്തി തന്നെ ഫലം ചൊല്ലാം പാവകേ പശ്ചിമാശ്രിതേ.
വായുകോണത്തു പാഞ്ഞീടിൽ ഗുണമില്ലിഹ രോഗിണാം
വഹ്നിജ്വാല വടക്കാകിൽ ഭീതിയില്ല ശുഭം ഫലം. ൫
ഈശാനകോണത്താകുമ്പോൾ ഫലം മംഗലമായ്വരും
കത്തി തെളിഞ്ഞു മേല്പോട്ടു തന്നെ ജ്വാലകളെങ്കിലോ. ൬
രോഗശാന്തിയുമായുസ്സും മറ്റുള്ളിഷ്ടങ്ങളും തഥാ
സദ്യോ ലഭിക്കും മർത്ത്യാനാം പാവകസ്യ പ്രസാദതഃ. ൭
വല്ലാതെ ശബ്ദവും പിന്നെ പൊട്ടലും പൊരി പാറലും
കൂടാതെ വലമേ കൂടെ ചുഴന്നാലേറ്റവും ഗുണം. ൮

പൂർവ്വപക്ഷപ്രതിപദം മുതലായതിൻ കലാ
വലത്തെ ഭാഗമേ കൂടെ കയറും പുരുഷന്നിഹ. ൯
മറുഭാഗമിറങ്ങീടും കൃഷ്ണപക്ഷേ ക്രമാൽ പുനഃ
നാരികൾക്കിടത്തു ഭാഗത്തു കാണേണം സ്ഥാനമിങ്ങിനെ. ൧൦

സുധാകല കരേറുന്നോരംഗവും പറയാം ക്രമാൽ
അംഗുഷ്ഠം പാദവും സന്ധി ജാനു ഗുഹ്യം ച നാഭിയും. ൧൨
ഹൃദയം കുചവും കണ്ഠം നാസികാ നേത്രകർണ്ണവും
ഭ്രൂമദ്ധ്യം നെററി മൂർദ്ധാവും സ്ഥാനങ്ങൾ പതിനഞ്ചിവ. ൧൩
സുധായാ സ്സുപൂർണ്ണമെ സ്ഥാനെ വിഷവും നിൽക്കുമെപ്പോഴും
സുധാകല വിമർദ്ദിച്ചാൽ തീർന്നുപോം വിഷമൊക്കെയും. ൧൪
തഥാ വിഷാംഗം മർദ്ദിച്ചാലേറെ വർദ്ധിച്ചുപോം വിഷം
അതുകൊണ്ടതു ചെയ്യൊല്ലാ ചെയ്തീടിൽ പാപമാസ്ഥിതം.
വിഷം നിൽക്കുന്നൊരംഗത്തിൽ കടിപെട്ടവനെങ്കിലൊ
ശീഘ്രം മൃത്യു വരും കഷ്ടം പലതും ചെയ്കിലും തഥാ. ൧൫
സുധാകലായാം ദംശിച്ചു ഗുളികൻ താനുമെങ്കിലും
വിഷപീഡകളുണ്ടാകയില്ല പീയൂഷവീര്യതഃ. ൧൬
കണ്ഠത്തിൽ ക്ഷ്വേളമാകുന്നവാം ഭക്ഷിക്കുന്നവയൊക്കെയും
ക്ഷ്വേളാകാരം സ്മരിച്ചീടിൽ ക്ഷ്വേളമായ്പോം ഭുജിച്ചത്.
സുധാകല വരും കാലമമൃതാം വിഷമെങ്കിലും
അതുകൊണ്ടമൃതായിട്ടു നിരൂപിച്ചു ഭുജിക്കണം. ൧൭
ഏവം സ്മരിച്ചു ഭക്ഷിച്ചാൽ ബുദ്ധി,പുഷ്ടി,ബലങ്ങളും,
കാന്തി,യാരോഗ്യ.മായുസ്സും, വർദ്ധിച്ചീടും സുഖാദിയും. ൧൮
ദുഃഖം,പാരുഷ്യ,പലിത, ജരാ,തങ്കാദിയും കെടും
അമൃതിൻകല ഗുഹ്യത്തിൽ വരുമ്പോൾ വശ്യമാം തഥാ ൧൯
സുധാകല വിമർദ്ദിച്ചാൽ ചുംബിച്ചീടുകിലും തഥാ
ഗാഢമായ് നോക്കിയെന്നാലും വശ്യായ ഭവതി ക്രമാൽ.
സുധാകലയുടെ മദ്ധ്യത്തിൽ ചിന്തിപ്പൂ പ്രാണവായുവെ
നിത്യവും ദൃഢമായെന്നാലായുസ്സുണ്ടാമത്ഭുതം ഗുണാം. ൨൦

വിഷമുണ്ടത്രേ ദഷ്ടന്റെ ദേഹത്തിങ്കലതോർക്കണം. ൯
ദംശപ്രദേശേ വീങ്ങീടും നൊമ്പരങ്ങളുമാം തുലോം
തലനോവോട്ട് പനിയും കക്ഷിവേദനയും തഥാ ൰
രുചിയൊന്നിലുമില്ലാതെ വന്നീടും നേത്രരോഗവും
കമ്പവും കഫവും ശീതം തഥാ സർവ്വാംഗസാദവും. ൰൧
മേലെല്ലാം വട്ടമായിട്ട് പൊട്ടും ക്രമഞ്ചൊറിയും പുനഃ
നൊമ്പരങ്ങൾ ശരീരത്തിലെല്ലാം വർദ്ധിച്ചു വന്നിടും ൰൨
ആതപേ പ്ലുഷ്ടിയുമുണ്ടാകും മൂക്കിലൂടെ ജലം വരും
മലമൂത്രങ്ങൾ ബന്ധിക്കും പിടകാം പലതും വരും ൰൩
എലിതൻ നഖദന്താദി തട്ടിയാൽ വന്നപ്പോഴേ
കയ്യുണ്ണിവേരും മൂർഖാവിൽ തേച്ചീടുക വിഷമാത്രപോം.
കാർപ്പാസപല്ലവം തൈരിലേ പേഷിച്ചിട്ടു കുടിക്കിലും
തഥാ തൈലത്തിലാകാശതാർക്ഷ്യച്ചൂർണ്ണം കുടിക്കിലും. ൰൪
കാർപ്പാസപത്രം ക്ഷീരത്തിൽ പിഴിഞ്ഞിട്ടതിലപ്പോഴേ
കിഞ്ചിൽ ചൂർണ്ണമതും കൂട്ടി കൊടുപ്പൂ മൂഷികാർത്തന് ൰൫
കഴഞ്ചോളം ജലേ നിന്ന കുടിപ്പൂ പ്രാതരഞ്ജസാ
മൂർഖാവിനെ കടഞ്ഞീട്ട് പിന്നൊടെക്കരഞ്ഞെറിഞ്ഞിട്ട്. ൰൬
ശീതപ്പെട്ട വിറപ്പോളം മുങ്ങേവേണം യഥാബലം
ദിനത്രയമതീവണ്ണം ചെയ്തുകൊള്ളു വിഷം കെടും. ൰൭
ഒന്നരദ്ദിവസം ചൊല്ലും മുമ്പിലേ ചെയ്തുകൊള്ളണം
അല്ലായ്കിലൌഷധം മററു കുടിക്കേണം പുരട്ടണം. ൰൮
ചെറുചീരം സമൂലത്തെ കാടിനീരിൽ പിഴിഞ്ഞതു
തഥാ ശിരീഷപഞ്ചാംഗം പായയേൽ ക്ഷ്വേളശാന്തയേ.
അങ്കോലമൂലം ക്ഷീരത്തിൽ കുടിപ്പൂ കാമ്പിക / ഥവാ
അരച്ചുചാരണയും നീലീമൂലവും ചെറുചീരയും ൨൰

പശുവിൻപാലിലരെട്ടാന്നു കള്ളിപ്പാല കലൎന്നതൽ. ൩൫
കാച്ചിക്കൊണ്ടാറ തൊട്ടിട്ട ഘൃതമാക്കി ക്ഷണക്കക
ഉദ്ധൃത്യ വെണ്ണ സേവിപ്പാലൊഴിയും മൌഷികം വിഷം.
ശിവമല്ലിയുടെ വേരും പുഷ്പവും ചന്ദനം വചാ
വിഷവേഗം തഥാ പാടക്കിഴങ്ങും മരെണ്ണതളും. ൩൬
മുന്തിങ്ങാ രോഹിണീ വ്യാഘ്ര പൃഥുകപ്പാലിയെന്നിവ
തുല്യമായിപ്പൊടിച്ചിട്ടു സേവിപ്പു തേനമായത്ത് ൩൭
മറന്നുപോരയെന്നിപ്പം കൂട്ടിക്കൊൾക പൊടിച്ചതിൽ
അഞ്ജനം നശ്യതിക്ഷേപളം തിമിരം ഹി തഥാഞ്ജനാ. ൩൮
പറിച്ച തുമ്പ പുകയതക്കിപത്രം വെള്ളത്തു്
പുകയേററം പിടിപ്പാലങ്ങട്ടത്തിട്ട പൊടിച്ചതിൽ. ൩൯
നാലൊന്ന സൈന്ധവം ചേൎപ്പൂ തൎക്കമം ടങ്കണം തഥാ
തേനിൽക്കുഴച്ചു സേവിപ്പു സമസ്താഖുവിഷാപഹം. ൪൦
പൊരിച്ചാനയടിമൂലം ശതമൂലീടെ കന്ദവും
കൊട്ടത്തേങ്ങാപ്പുറന്തോലും നീലിച്ചുള്ള കഴിമ്പതും. ൪൧
തുക്കിത്തുല്യമതാക്കിട്ട വറുത്തിട്ടരെച്ചത്
തൊട്ട തേച്ചാലൊഴിഞ്ഞീടും വീക്കം മൌഷികദോഷജം.
വീക്കം പാരമതായീടിൽ മണ്ഡലിക്ക പറഞ്ഞവ
മരുന്നും ധാരയും ചെയ്താലൊഴിയും വിഷവീക്കവും. ൪൨
ജലദോശീരശീതം ച വിശപം പൎപ്പടതോയവും
കഷായം വെച്ചു സേവിച്ചാൽ പനി ശീഘ്രമൊഴിഞ്ഞു-
നീലീ,കരഞ്ജ,പിചുമന്ദ,ശിരീഷ,ശംഗു- [പോം.
മുസ്താ,ഗുഡൂ,വിശപ്രസന്ന,ചന്ദനാനി
എള്ളിഃ സമാംശസഹിതൈഃ പരിപാകചമാഭിഃ
ശീഘ്രം വിനാശയതി മൂഷികദോഷജാതം. ൪൩

പാഠാ,ശിരീഷ,പൃഥുകാഖ്യ,വചാ,ഹരിദ്രാ,
കുഷ്ഠാ,ബ്ദ, വിശ്വ,മധുകൈ,സ്സമഭാഗയുക്തൈഃ
കല്കോ ഹരത്യഖിലമൂഷികദോഷജാതം.
ക്ഷൌദ്രം ക്ഷണേന മധുനോ ഹി യഥാ ഗുണൌഘം.

പഞ്ചാംഗം ച ശിരീഷജം ത്രികടുകം
കാരകാളവേഗം വചാ
പഥ്യാ ചന്ദന,വാജിഗന്ധ,തഗരോ,
ശീരാ,ബ്ദ,നിംബത്വചഃ
സംകല്പ്യാസ്തു സമാംശമത്ര തു ജലേ-
പ്യേതൽ സമസ്തം പ്രഗേ
പീതം സൈന്ധവസംയുതം പരിഹരേൽ
കാരകാളമാഖ്യൂത്ഭവം. ൪൧

നാലിടങ്ങഴി കൊള്ളുന്നം കറുകക്കള്ള നീരത്
നാനാഴിയെണ്ണയും ചേൎത്തു കാച്ചു കല്ക്കസ്യ യഷ്ടിയാം. ൪൨
മരപ്പൂഷം പിഴിഞ്ഞുള്ള തോയെ കാച്ചുകിലും ഗുണം
തഥാ ഭൃംഗാമൃതരസേ കാച്ചിക്കൊണ്ടുള്ള തൈലവും. ൪൩
മൂഷികാൎത്തന്നു തേച്ചിട്ടു കുളിപ്പാൻ ഗുണമേറവും
കുളിച്ചാലപ്പോഴേ നല്ലാരൌഷധത്തെ കുടിക്കണം. ൪൪
സങ്കടം പലതും പാര മേറീടിലവനപ്പോഴേ
ഛൎദ്ദിപ്പിക്ക ഗുണം ശീഘ്രം സരിപ്പിച്ചീടിലും തഥാ. ൪൫
നിലനാരകമൂലത്തെ ക്ഷീരംതന്നിൽ കുടിക്കിലോ
ആഖുജാതമതായുള്ള വിഷം ഛൎദ്ദിച്ചുപോം ഗുണാം. ൪൬
തഥൈവ മഹിഷീമൂത്രേ കലിച്ചു പേച്ചുരക്കത്തെ
കാടിയിൽ പുന്നബീജത്തെ കുടിച്ചാലും വമിച്ചുപോം. ൪൭
കരുവള്ളിയുടെ മൂലം വിരകിൻ കുരുവും തഥാ

# വൃശ്ചികാദിചികിത്സാധികാരം

വൃശ്ചികാദ്യം വിഷത്തിന്റെ ലക്ഷണങ്ങൾ ചികിത്സയു-
കിങ്ങിൽ ചുരുക്കി ചൊല്ലുന്നേൻ ജനങ്ങൾക്കറിവാനിഹ. ൧
അനിശം കമ്പമുണ്ടാകും ഛർദ്ദിമൂർഛാഭ്രമങ്ങളും
ശ്വാസവും സ്വേദവും പാരം പനിയും രോമഹർഷവും. ൨
ദംശേ വേദനയും പാരിച്ചുഴലും രക്തവർണ്ണവും
നാനാവൃശ്ചികജന്തുക്കൾ വിഷത്തിന്നുളവാസ്ഥയും. ൩
അതിന്റെ ശൃംഗജളൂകാദി കൊണ്ടു രക്തം കളഞ്ഞുടൻ
അശ്വഗന്ധ,കരഞ്ജങ്ങൾ പാചയേന്നസ്യമാചരേൽ. ൪
പുളി മോരിലരച്ചിട്ടു വെപ്പിന്നേതാൽ മുളകെന്നിവ
കാച്ചി കവോഷ്ണമാകുമ്പോൾ അതിനാൽ ധാര കൊള്ളുക.
കരഞ്ജ,തിന്ത്രിണീ,കാരസ്കരത്തിൻ പത്രമെന്നിവ
പിഴിഞ്ഞ നീരിലിന്തുപ്പു,മെഴുതു കണ്ണു രണ്ടിലും. ൫
ഹസ്തംകൊണ്ടു പിഴിഞ്ഞിട്ടു വ്യാളിന്റെ പത്രമഞ്ജസാ
കണ്ണിലും മൂക്കിലും പിന്നെ വായിലും കടിവായിലും. ൬
പ്രയോഗിച്ചാൽ വിഷം തീരും വൃശ്ചികാനാമതോർക്കയും
തഥാ താംബൂലവും കായം കൂട്ടിക്കൊണ്ടു പിഴിഞ്ഞതും.
ബാഹ്വകക്കടപിണ്ഡങ്ങൾ ഇന്തുപ്പും തിലകല്ക്കവും
ചതച്ചിട്ടു പുകച്ചീടിൽ തീർന്നിടും തേൾവിഷം ദ്രുതം. ൭
വെപ്പിൻ പത്രമതും നല്ല മഞ്ഞളും നരകേശവും
ഉമിയും കള്ളിതൻ പത്രം പനയോല യുഴിഞ്ഞയും. ൮
കൂട്ടി പുകച്ചുകൊണ്ടാലും വിഷം വൃശ്ചികജം കെടും
തഥാ മാർജ്ജാരമറാനാം ധൂപവും നന്നു കേവലം. ൯

## ചിലന്തിവിഷത്തിന്.

---

ചിലന്തിക്കുള്ള ചിഹ്നങ്ങളെയൌഷധങ്ങളെയുമങ്ങിനെ
സാമാന്യമിഹ ചൊല്ലുന്നേൻ വിംശതിക്കം ക്രമാൽ പുനഃ
ശേഷം നാലുണ്ട,വററിന്നു ചികിത്സാ നാസ്തി ശ്രുതലേ
നാലിലൊന്നിനെയങ്ങോട്ടു കണ്ടാൽ ചത്തീടുമഞ്ജസാ. ൧൫
ഇങ്ങോട്ടു കണ്ടാൽ ചത്തീടു,മൊന്നു മററവനാം പുനഃ
ഛായകൊണ്ടു ഹനിച്ചീടും ഗന്ധംകൊണ്ടൊരുവൻ തഥാ.
മററുള്ളതു ചികിത്സിച്ചാൽ ക്രമത്താൽ ഭേദവും വരും
മന്ത്രൌഷധങ്ങൾകൊണ്ടേഷാം വിഷശാന്തി വരുത്തണം.
ദംശപ്രദേശേ പുളകം ശോഫവും സ്വേദസംഘവും
തീവ്രവേദനയും പാരം ശിരോരോഗവുമങ്ങിനെ. ൧൬
വൎണ്ണഭേദവുമുണ്ടാകും ജ്വരവും പാരമൊസ്സ്വരം
ലൂതാജാതവിഷത്തിന്നു ചിഹ്നന്നും ലക്ഷണം വിദുഃ. ൧൭
തകരം വിശല്യ തുളസീം രജനീം തേച്ചുകൊള്ളണം
പാലിൽ കലക്കി സ്സേവിപ്പൂ തദേവ വിഷശാന്തയേ. ൧൮
ഓട്ടിൻ പാത്രത്തിൽ കായം താംബൂലാംബുനി മൎദ്ദയേൽ
തേച്ചുകൊണ്ടാലുണങ്ങീടു, മതത്തിട്ടുള്ളതൊക്കെയും. ൧൯
ശിരീഷനീലീമൂലങ്ങൾ തൽപത്രാംബുവതിൽ പുനഃ
പായയേല്ലേപയേൽ ശീഘ്രം വിഷം നശ്യതി ലൂതജം. ൨൦
ചെറുചീര സമൂലത്തെ തേച്ചുകൊണ്ടു കുടിക്കിലും
കൊട്ടം രാമച്ചവും നീലീമൂലവും ഗന്ധസാരവും. ൨൧
പാലിൽ കുടിച്ചു തേച്ചാലടങ്ങും ലൂതികാവിഷം
നന്നാരിനീലിമൂലങ്ങൾ ധാരയും പാനവും ഉണ്ണം. ൨൨
കാട്ടുകയ്പയുടെ പത്രം തുളസീദലവും സമം

നസ്യാഞ്ജനാദി ചെയ്തീടിൽ ചിലന്തിവിഷവും കെടും. ൨൬
നീലീദളരസവും നല്ല തുളസീ കരിനൊച്ചിയും
പിഴിഞ്ഞുണ്ടായ വെള്ളത്തിൽ വെന്തുകൊള്ളു ഘൃതം ഭിഷ
ക്കല്ലെത്തിന്നല്ലിയും വ്യോഷം ഞശാഗന്ധം ച ചന്ദനം(ക്ഷ
മധുകം തകരം കൊട്ടം നന്നാരി കരാളകവും. ൨൭
തുല്യമായിവ യെല്ലാമേ കൂട്ടി വെന്തരിച്ചുടൻ
സേവിച്ചുകൊണ്ടാൽ തീർന്നീടും ലൂതജം വിഷസഞ്ചയം.
ഇവററിൻവേർ കഷായം വെച്ചതിലും വെന്തു കൊള്ളലാം
ഇരച്ചാന പോലെ തേങ്ങാരെണ്ണെ കാച്ചിത്തേച്ചീടിലുംതഥാ.

## കീരിവിഷത്തിന്ന്.

കീരിക്കുള്ള വിഷംകൊണ്ടു ഗളരോഗം വരും ന്നാം
ദന്തോഷ്ഠങ്ങൾ കറുത്തീടും തഥാ താലുപ്രദേശവും. ൨൮
വാക്കിന്നിടച്ചിയും കാണാം ദുഃഖം നേത്രയുഗവും
തീവ്രജ്വരം മഹാപീഡ പലതും പാരമായ്വരും. ൨൯
വെലിപ്പരുത്തിതൻപത്രം ഫലവും പുഷ്പമൂലവും
നാലുമൊപ്പിച്ചരച്ചിട്ടു പാദഃയേല്ലേപയേദ്ഭൃതം. ൩൦
നീലികാപത്രവും ഭവതും തേച്ചുകൊണ്ടു കടിക്കിലും
കീരിതൻെറ വിഷം തീരും പാരം പാരിച്ചതെങ്കിലും. ൩൧
കരിനൊച്ചിയു മീവണ്ണം ചെയ്തുകൊണ്ടാൽ വിഷം കെടും
ഇവററാലെണ്ണയെന്നെ വെന്തു പ്രയോഗിക്ക വിഷാപഹം.

## മാർജ്ജാരവിഷത്തിന്.

മാർജ്ജാരവിഷ,മേററീടിൽ കറുക്കം താലുനാളികം
ചൊറിയും കടിക്കൊണ്ടേടം നാലുരോഗമതന്തിടും. ൩൫
പനിയും ഛർദ്ദിയും ശോഫം പെരുതായിവരും തഥാ
ഏരണ്ഡമൂലവും നല്ല പഥ്യാ പൊൻകാര,മെന്നിവ. ൩൬
തേനിൽ തേച്ചു കടിപ്പിപ്പൂ തഥാ വ്യോഷം സസൈന്ധവം
കല്ലുണ്ണിനീരിൽ കായത്തെ മേളിച്ചിട്ടു പുരട്ടുക. ൩൭
ഇതിനാ,ലാജ്യതൈലാദി പാകം ചെയ്തു,ത്തമം
മാർജ്ജാരവിഷമെല്ലാം പോ,മിച്ചൊന്നൌഷധരസവയാൽ.

## ശ്വവിഷത്തിന്.

നരാണാം നായ് ,ദംശിച്ചാൽ കറുക്കം ദന്തവും വ്രണേ
രക്തസ്രുതിയു,മുണ്ടാകും വീക്കവും പനിയും തഥാ. ൩൮
ഭീതിയും ശൈത്യഗന്ധം സന്ധിസാദം ശിരോഗദം
സരണം മലബന്ധം വാ വേദിക്കം ശ്വവിഷത്തിന്. ൩൯
അങ്കോലമൂലം തച്ചൂർണ്ണ,മൊപ്പം കാഞ്ചികനീരതിൽ
പാനലേപാദി ചെയ്തീടിൽ കെട്ടം ശ്വവിഷ,മഞ്ജസാ.
എണ്ണ,നെയ്,വെണ്ണ,മിത്യാദി അങ്കോലം തന്നെ കൊള്ളുക
കഷായം നീലികാമൂലം കടിപ്പിക്ക സസൈന്ധവം. ൪൦
ശിഗ്രുപത്രമതും നല്ല മഞ്ഞളും മരമഞ്ഞളും
മൂത്രാസ്രമതിൽ പിഷ്ട്വാ തേച്ചുകൊണ്ടു വിഷാപഹം.
ഗുളൂച്യാരസേ തൈലമൊന്നു കാച്ചിയോരുകൊള്ളുക
മധുകം ചന്ദനം ജാതിപത്രിയും കല്ക്കമായിഹ. ൪൧

## വാനരവിഷത്തിന്ന്

ദംശേ ശോഫമനായത്യത്ഥമുണ്ടാകും വാനരേ വിഷേ
ചിറിയും പല്ലുകളെല്ലാം കറുക്കും കൃഷ്ണരക്തവും ൫൨
ദംശപ്രദേശാൽ വന്നീടും ശരീരം വാട്ടമേററവും
രോമങ്ങളെഴുന്നും കാണാം മേലെല്ലാം വർണ്ണഭേദവും; ൫൩
നെൻമേനിവാകതൻവേരും തൊലും പത്രം ച പുഷ്പവും
കായയും തുല്യമായിട്ടു പായയേ ല്ലേപയേ ദ്രുതം. ൫൪

## മത്ത്യഗന്ധവിഷത്തിന്ന്.

മത്ത്യഗന്ധവിഷത്തിന്നു മൂകതാം വരുമഞ്ജസാ
പനിയും ഗാത്രമെല്ലാം ച ശ്യാമതാം ചോഷ്ണമന്തരേ ൫൫
സന്ധുക്കളൊന്നു കനത്തീടും ലാലാസ്രുതിയുമങ്ങിനെ
വർണ്ണഭേദം മുഖത്തുണ്ടാം ചുവക്കും നയനദ്വയം. ൫൬
നീലീമൂലമതും നല്ല നന്നാറി ചെറുചീരയും
പാലിൽ പിഴിഞ്ഞു പിരട്ടീട്ടു കടിച്ചു തച്ചിഷാപഹം. [ലേപം
ഇവയൊരോന്നുതാൻ പോരാ, മെന്നിച്ചാകിൽ ഗുണം ഇ-
നസ്യാഞ്ജനാദിയും ചെയ്വൂ നരാണാം വിഷമാശു പോം.

## മണ്ഡൂകവിഷത്തിന്ന്

മണ്ഡൂകത്തിൻ വിഷത്തിന്നു ദംശേ പാരം ചൊറിച്ചിലും
നാലുഭാഗത്തു മഞ്ഞവും പൊങ്ങീടും തീവ്രശൂത്തിയും ൫൭
മനഃക്ലേശമതും നോവും വീക്കവും പാരമാസ്സ്യയും

ചൂൎണ്ണം തിപ്പലിയും നല്ല കായവും മുളകെന്നിവ. ൱൧
കൂട്ടിക്കൊണ്ടരച്ചിട്ടു കുടിപ്പൂ ലേപയേത്തഥാ
മണ്ഡൂകദന്തസഞ്ജാത വിഷമെല്ലാമൊഴിഞ്ഞുപോം. ൱൨

---

## അരണവിഷത്തിന്

---

അരണേടെ വിഷത്തിന്നു മേലെല്ലാം കാളുമാറുമൎത്ത്
പൊട്ടുകം കൃഷ്ണമായിട്ടു ചുവന്നിട്ടാകിലും തഥാ. ൱൩
പനിയും ജ്വരമംഗസാദമരോചകം
ശീതം മുഖത്തു ദുൎഗ്ഗന്ധം മലബന്ധവുമസ്വതം. ൱൪
ദീൎഘവൃന്തമതിൻ തോലും മുരിങ്ങാത്തൊലിയും തഥാ
ജ്യേഷ്ഠമനിവാകത്തൊലിയും തഥാ നിംബകരഞ്ജയോഃ.
സൎവ്വാംഗം തേച്ചു സേവിപ്പൂ ധൂപിപ്പൂ ധാരചെയ്തിട്ടു
നീലീമൂലകഷായത്തെ കുടിച്ചീടുകയും ഗുണം. ൱൫
ഉറിതൂക്കിയുടെ വേരും ഗന്ധധൂമവുമായത്
മൂത്രനീരിലരച്ചിട്ടു സൎവ്വാംഗം തേക്കയും ഗുണം. ൱൬

---

## കൃകലാസ (ഓന്ത്) വിഷത്തിന്

---

കൃകലാസവിഷത്തിന്നും ലക്ഷണങ്ങളും ചികിത്സയും
മിക്കവാറു മതിമാന്മാർ കണ്ടുകൊൾവൂ യഥാവലേ. ൱൭

---

## ഗൌളീവിഷത്തിന്

---

ഗൌളിതന്റെ വിഷത്തിന്നു ശക്തിയോഗം ചൊറിച്ചിലും

പണപ്രമാണം മേലെല്ലാം പൊട്ടക്കം വറളും ചിറി. സ്വ
ണഗ്ഘോരി കരളകം ച നന്നാറിയമരീ തഥാ
പാനലേപാദി ചെയ്തീടിൽ പല്ലിതൻ വിഷമാശു പോം.

---

## കടന്നൽവിഷത്തിന്.

---

കടന്നൽ കുത്തുകിൽ പാരം കടയും വീക്കവും വരും
രോമഹർഷവുമുണ്ടാകും വരും സർവ്വാംഗസാദവും. ൧൦
പിച്ചപാ മുക്കുറ്റി സർവ്വാംഗം നവനീതേ കലർന്നിട്ട്.
തേച്ചു ശേഷം വിഴുങ്ങീട്ടു തദ്വിഷം നശ്യതി ക്ഷണാൽ.
തൊണ്ണൂണംപുല്ല മീച്ചിണ്ണം നീലിമൂലദലങ്ങളും
ശുണ്ഠ്യായുക്ത തുളസീ മൂലവും പത്രവും തഥാ. ൧൧
മേലെല്ലാം തേച്ചുകൊണ്ടീടിൽ കടന്നൽക്കുമട,ട്ടതിദ്ദാം
നീലീ തുളസികാ രണ്ടും കടന്നൽവിഷനാശനം. ൧൨

---

## തേരട്ടവിഷത്തിന്.

---

തേരട്ടവിഷമാകുമ്പോൾ വട്ടത്തിൽ തോലുമപായത്തിൽ
അങ്ങുതിട്ടു ചൊറിഞ്ഞീടും ക്രമത്താൽ വളരും പുനഃ ൧൩
വ്യോഷം ശിരീഷപഞ്ചാംഗം പായയേല്ലേപയേദ്വ്രണേ
പുത്തരിച്ചുണ്ടതൻ പത്രം കേതകീദല,മെന്നിവ. ൧൪
തേങ്ങനൊള്ളിൽ വറുത്തിട്ടു പേഷിച്ചാശു പിരട്ടുക.

---

## (തൊട്ടാലൊട്ടി) തൊട്ടാർതൊട്ടി വിഷത്തിന്ന്.

തൊട്ടാർതൊട്ടിവിഷത്തിന്നു, മീവണ്ണം ചെയ്തുകൊള്ളുക
ചെറുചീരയതുംകൊണ്ടു പാനലേപാദിയും ഗുണം. * ഒന്നു

## അട്ടവിഷത്തിന്ന്.

അട്ടക്കുള്ള വിഷത്തിന്നു ചൊറിയും ചോരയും വരും
നന്നാറി മഞ്ഞളും നെയ്യും ജളൂകവിഷനാശനം. ര

## മത്സ്യവിഷത്തിന്ന്.

കടച്ചലുണ്ടാം,മത്സ്യോത്ഥം വ്രണേ വേദനയും തഥാ
പനിരോമാഞ്ചവും വീക്കം മത്സ്യകണ്ടകാളാൽഭവേ ഭവേൽ.
തത്ര കാരസ്കരത്തിന്റെ വേരും തൂമിയു മഞ്ജസാ
ഇടിച്ചിട്ടു ജലംകൊണ്ടു ധാര ചെയ്ക നിരന്തരം. ര
ആരണ്യസർഷപം വേരോടിടിച്ചിട്ടു കഷായമായ്
വെച്ചുടത്തു പുകച്ചീടിൽ കടച്ചൽ ക്ഷണമേ കെടും. വ
തമേവ ലേപയേൽ,ക്ഷീരദ്രുമം സത്ര്യൂഷം രാമഠാനപീതം
പുനർന്നവാമരതതു ലേപയേൽ,ശ്ലാഘശാന്തയേ. വ
പാലിൽ പുഴുങ്ങി പ്പേഷിച്ചി,ട്ടുള്ളും ശതപുഷ്പവും
തേച്ചുകൊണ്ടാൽ ക്ഷണേനൈവ പൃഥുരോമവിഷം കെടു

## ഭൃംഗവിഷത്തിന്ന്.

---

ഭൃംഗം കൊത്തുകിലപ്പോഴേ കടയും വീക്കവും വരും
പുന്നാടകനിശായുഗ്മം ലേപയേത്തദ്വിഷാപഹം. ൮൩

---

## സ്ഥാവരവിഷത്തിന്ന്.

---

ഫല,പുഷ്പ,ദലൈ,ത്വൿ, നിൎയ്യാസ,രസ,ചൎമ്മഭിഃ,
കന്ദ,ബീജ,പയോഭി,ശ്ച ഭവേൽസ്ഥാവരജം വിഷം. ൮൪
ഏവം പത്തുപ്രകാരത്തിലുണ്ടാകുന്ന വിഷത്തിന്
ലക്ഷണങ്ങളതും ചൊല്ലാം ചികിത്സാപി വിശേഷതഃ.
വീക്കമുണ്ടാം ചൂടു പാരം പനിയും ചിത്തശോകവും
സാദവും മോഹവും ഛൎദ്ദി ശോഷം വിൺമൂത്രരോധവും.
ചെറുചീരയുടെ മൂലം തണ്ടും പത്രമതും സമം
ശുദ്ധകാഞ്ജികതോയത്തിൽ പാനലേപനമുത്തമം. ൮൫
നീലികാമൂലമിന്തുപ്പും തഥാ പീതാ പ്രലേപയേൽ
ഇവകൊണ്ടു കഷായം വെച്ചതുകൊണ്ടു കുളിക്കണം. ൮൬
ഇച്ചൊന്നൌഷധമെണ്ണയും നെയ് വെന്തീടാമതു,മുത്തമം
ഇന്തുപ്പും വ്യോഷവും രണ്ടു മഞ്ഞളും കല്പമാമിദം. ൮൭
മിക്കവാറും വിഷത്തിന്നു ശതധൌതഘൃതം ശുഭം
നാല്പാമരക്കഷായത്തിൽ ഘൃതമിട്ടു നിരന്തരം. ൮൮
കടയേണം ചുകപ്പോളം നൂറുനാഴിക യങ്ങിനെ
'ശതധൌതഘൃതം' ചേതി വിഷശോഫോഷ്ണശാന്തികൃൽ.

---

തന്നോററം പഴതായുള്ളോ,തപ്പുമാങ്ങയു മങ്ങിയും. ൰൨
ധൂമപത്രം പിടിച്ചീടിൽ തേങ്ങാപ്പാൽകൊണ്ടു തീൎന്നുപോം
തഥാ ലവണതോയേന തൈലവീഴ്ത്തും കെട്ടുമതം. ൰൩
തേക്കിലമരകൊണ്ടു തീൎന്നീടും പനസത്തിന്റെ കന്മഷം
തഥാ തലചീഴ്ത്തുശാന്തിക്കു ചുക്കുംകൂടെ ഗുണം ഇലോം. ൰൪
പ്രത്യൗഷധങ്ങൾ വേറിട്ടു,ട്ടെല്ലാററിനും,മിരിക്കിലും
നാനാവിഷങ്ങൾ തീൎന്നീടും നീലീപാനവിലേപനാൽ. ൰൫

ഇതി വൃശ്ചികാദിചികിത്സാധികാരഃ.

---

# പശുക്കൾക്കു വിഷപ്പെട്ടാൽ

---

പശുക്കൾക്കു വിഷപ്പെട്ടാൽ ചിലൎക്കും തലയേററവും
രോമക്കെട്ടുവുമുണ്ടാകും ദംശേ ശോഫമതും തഥാ. ൧
അംഗസാദവുമത്യൎത്ഥം കണ്ണു കാണാതെയും വരും
പനിയും കൊട്ടുതായീടും നടപ്പാനരുതാതെയാം. ൨
നര പാരം കൊഴിഞ്ഞീടും,വായിലും രണ്ടുമൂക്കിലും
തഥാ രക്തങ്ങൾ ബന്ധിക്കും ചൊരിയും രോമമേററവും.൩
ലോഹം ചുട്ടിട്ടെട്ടുത്തിട്ടു ദംശേ വെച്ചീടുകഞ്ജസാ
ചെമ്മിക്കു ഗുണമെന്നാലും ചെമ്മിക്കരുതു ഗോക്കളെ. ൪
ഇന്തുപ്പും പശുവിൻ നെയ്യും വ്രണേ തേച്ചീടണം ദ്രുതം
വയമ്പും മരിചം നല്ല സൈന്ധവം ചുക്കു തിപ്പലി. ൫
തുല്യഭാഗ മരച്ചൂർണ്ണം ശുദ്ധകാഞ്ജികനീരതിൽ
പാനലേപാദികൊണ്ടാശു പശുക്കൾക്കു വിഷം കെടും. ൬
നെന്മേനിവാകപഞ്ചാംഗം മൂലം നീലീഭവം പുനഃ

